# ಬೆಂಗಳೂರು ನಾದಂ

# ബാംഗ്ലൂർനാദം

*Monthly Magazine*

Vol 9 | Issue 1| Bangalore | June 2024| Rs.20

RNI No.KARMUL / 2015/62771




**ലിപി പരിഷ്കരണനയം ആപൽക്കരം : ഡോ. എം. വി തോമസ്**

**ഗ്രീഷ്മ ഋതുവിൽ ശാന്തിനികേതനിൽ : രമ പ്രസന്ന പിഷാരടി**

**60 കരകൗശല കലകളുടെ റിക്കാർഡുമായി ജിഷ ലെനു**

**സിനിക് : കൊങ്കിണി കഥ : ദാമോദർ മൗജോ**

# ബാംഗ്ലൂർനാദം

Vol 9 / Issue 1 / Bangalore / June 2024

## ഉള്ളടക്കം



---

*Managing Editor* : **Adv. Sathyan Puthoor**
*Chief Editor*: **S Salim Kumar**
Editor : **Dr. Premraj K K**
*Associate Editor* : **Sreedevi Gopal**

***Reg Office: Bangalore Nadam Multi-Lingual- Monthly Magazine, Nanjappa Mansion, K H Road, Shanthi Nagar, Bengaluru - 560027,***
***Contact: bangalorenadam@gmail.com, Mob: +91 98867 80371***

# ലിപിപരിഷ്കരണം:
## ഈ പിന്തിരിപ്പൻ നയം ആപത്കരം

**അക്ഷരമാലാപ്രേമം കുത്തിയിളക്കി അധ്യാപകരെയും വിദ്യാർഥികളെയും രക്ഷിതാക്കളെയും മാത്രമല്ല ഭരണാധികാരികളെയും വിറളി പിടിപ്പിക്കാൻ കഴിഞ്ഞ ചില സോഫ്റ്റ്‌വെയർ കമ്പനികൾക്കും അവരുടെ കൂലി എഴുത്തുകാർക്കും കമ്മീഷൻ ഏജന്റുമാർക്കും കോടാനുകോടികളുടെ നേട്ടമുണ്ടാകും എന്ന് ഉറപ്പാണ്. ഡോ. ശൂരനാട്ട് കുഞ്ഞൻപിള്ള, ഡോ.എൻ.വി. കൃഷ്ണവാര്യർ എന്നീ ഭാഷാ പണ്ഡിതന്മാരും ഡോ. കെ. ഭാസ്കരൻ നായർ തുടങ്ങിയ ശാസ്ത്ര സാങ്കേതിക വിദഗ്ധരും ഇ.എം.എസ് നമ്പൂതിരിപ്പാട്, സി. അച്യുതമേനോൻ എന്നീ മുഖ്യമന്ത്രിമാരും സി. എച്ച്. മുഹമ്മദ് കോയ എന്ന വിദ്യാഭ്യാസമന്ത്രിയും (പിന്നീട് മുഖ്യമന്ത്രി) ചേർന്ന് ഒരു മനസ്സോടെ 1967–71 കാലത്ത് അഞ്ച് കൊല്ലം കൊണ്ട് രൂപപ്പെടുത്തിയ താരതമ്യേന കുറ്റമറ്റ ഒരു ലിപി വിന്യാസത്തെ വെറും രണ്ടുമാസം കൊണ്ട് ഒരു ചീഫ് സെക്രട്ടറി മുൻ കൈ എടുത്ത് അട്ടിമറിച്ചിരിക്കുന്നു എന്നത് അത്ഭുതകരമെന്നേ പറയേണ്ടു.**



ഡോ. എം.വി. തോമസ്
റിട്ട. ഡെപ്യൂട്ടി ഡയറക്ടർ (പി.ആർ.ഡി)

ഒരടി മുന്നോട്ട്; പിന്നെ മൂന്നടി പിന്നോട്ട്. ചിലയിനം ഞണ്ടുകളുടെ സഞ്ചാര രീതി ഇങ്ങനെയാണെന്ന് പറഞ്ഞു കേട്ടിട്ടുണ്ട്. ഏതാണ്ട് ഇതുപോലെയാണ് മലയാളികളുടെ വികസന കാഴ്ചപ്പാടുകളും. ഒരിക്കൽ മതേതരത്വത്തിൽ നാം അഖില ലോക പ്രശസ്തി നേടി. ഇപ്പോൾ നാം പിന്നാക്കം പോയി, വർഗീയ സംഘർഷങ്ങളുടെ മൂർധന്യത്തോളം എത്തിയിരിക്കുന്നു. ഭാഷാപരമായ വളർച്ചയിലും പുരോഗതിയിലും ഇന്ത്യയുടെ രാഷ്ട്രഭാഷ ഹിന്ദിയെപ്പോലും വെല്ലുന്ന നേട്ടങ്ങളാണ് മലയാളം കൈവരിച്ചത്. അതു കഴിഞ്ഞ് ഇനി പിന്നാക്കം പാച്ചിലാണ്. **ഇക്കാലമത്രയും വിശേഷിച്ചും കഴിഞ്ഞ അരനൂറ്റാണ്ടിനുള്ളിൽ** നാം കൈവരിച്ച നേട്ടങ്ങളെയെല്ലാം തച്ചുടയ്ക്കുന്ന ഈ പിന്തിരിപ്പൻ നയം നമ്മുടെ ഭാഷയ്ക്കും സാഹിത്യത്തിനും മാത്രമല്ല നമ്മുടെ സമൂഹത്തിനാകെത്തന്നെ ആപത്കരമാകുമെന്ന അഭിപ്രായമാണ് എനിക്കുള്ളത്. എന്നുവച്ച് ഈ പരിപാടികൊണ്ട് ആർക്കും പ്രയോജനവും ഉണ്ടാവുകയില്ല എന്ന് കരുതുന്നത് മൗഢ്യമാണ്. അക്ഷരമാലാപ്രേമം കുത്തിയിളക്കി അധ്യാപകരെയും വിദ്യാർഥികളെയും രക്ഷിതാക്കളെയും മാത്രമല്ല ഭരണാധികാരികളെയും വിറളി പിടിപ്പിക്കാൻ കഴിഞ്ഞ ചില സോഫ്റ്റ് വെയർ കമ്പനികൾക്കും അവരുടെ കൂലി എഴുത്തുകാർക്കും കമ്മീഷൻ ഏജന്റുമാർക്കും കോടാനുകോടികളുടെ നേട്ടമുണ്ടാകും എന്ന് ഉറപ്പാണ്.

**അല്പം ചരിത്രം**

അച്ചടിക്കപ്പെട്ട ആദ്യ മലയാള പുസ്തകം 'നസ്രാണികൾ ഒക്കെയ്ക്കും അറിയേണ്ടുന്ന സംക്ഷേപ വേദാർത്ഥം' (1772) ആണ്. ഇറ്റാലിയൻ വൈദികനായ ക്ലെമന്റ് പിയാനിയൂസ് രചിച്ച ഈ

ഗ്രന്ഥം റോമിലെ വേദപ്രചാരണ സംഘത്തിന്റെ ബഹുഭാഷാ മുദ്രണാലയത്തിൽ അച്ചടിക്കുന്നതിന് 1128 തരം അച്ചുകളാണ് വേണ്ടി വന്നത്. 'സിദ്ധരൂപം' (1970) 'നൂറ് പഴഞ്ചൊല്ലുകൾ' (1791) എന്നീ പുസ്ത കങ്ങൾ അച്ചടിക്കുന്നതിന് പൗലിനോസ് പാതിരിക്ക് വേണ്ടി വന്നത് 1772 തരം അച്ചുകളാണ്. വട്ടെഴുത്ത്, കോലെഴുത്ത്, തമിഴ് ലിപി, സംസ്കൃതഭാഷാ ശബ്ദങ്ങൾ രേഖപ്പെടുത്തുന്ന ഗ്രന്ഥലിപി എന്നിങ്ങനെ പലതരം ലിപികളാണ് ബെയ്‌ലിയുടെ പരിഷ്കരണ കാലം വരെ മലയാളത്തിൽ ഉപയോഗിച്ചു കൊണ്ടിരുന്നത്. ക്ലമന്റും മറ്റ് ആദ്യകാല യൂറോപ്യന്മാരും ചതുരവടിവിലുള്ള ലിപികൾക്കാണ് രൂപം നല്കിയത്. ഗ്രന്ഥലിപികളുടെ ആകൃതി മാറ്റി ക്രമേണ മലയാള ലിപികൾക്ക് രൂപം നല്കുയാണുണ്ടായത്. എങ്കിലും എ, ഒ എന്നീ അക്ഷരങ്ങൾക്ക് വെവ്വേറെ ലിപികൾ, സംവൃ തോകാരത്തിനുള്ള ചിഹ്നം (് ) എന്നിവ പ്രചുരപ്രചാരം നേടി യത്, 20-ാംനൂറ്റാണ്ടിന്റെ പ്രാരംഭ ഘട്ടത്തിൽ മാത്രമാണ്. 'സത്യ വേദപുസ്തക'ത്തിലടക്കം പഴയ തിലും പഴയതായ അക്ഷര ങ്ങളാണ് ഉള്ളത്. പരിഷ്കരണം വന്നിട്ടും പ്രചരിക്കപ്പെടുന്ന രാമായണം ഭൂരിപക്ഷവും പ ഴയ ലിപിയിലാണ്.'' (ഡോ. ഹുസൈൻ കെ.എച്ച്. മാതൃഭൂമി വാരിക 2022 ജനുവരി 16.22 പുറം 31), ബെയിലിയും ഗുണ്ടർട്ടും മറ്റും രൂപ പ്പെടുത്തുകയും പ്രചരിപ്പിക്കുകയും ചെയ്ത ലിപി മലയാളത്തിന്റെ തനതു ലിപിയല്ല. അത് സംസ്കൃത ജന്യമായ ഗ്രന്ഥലിപിയുടെ രൂപാന്തരം മാത്രമാണ്. പഴയതിൽ പഴയതായ ലിപിയിലേക്ക് ഇനി നാം പോകണമെന്ന് പറയുന്നത് അത്യാധുനികമായ ഷൂസ് ഉപേക്ഷിച്ച് അതി പ്രാചീനമായ മെതിയടി സ്വീകരിക്കണമെന്നു പറയുന്നതു പോലെയുള്ള ഒരു വിഡ്ഢിത്തം മാത്രമാണ്. അത്ര നിർബ ന്ധമെങ്കിൽ അതിന്റെ വക്താക്കൾ പോകേണ്ടത് വട്ടെഴുത്തിലേക്കും കോലെഴുത്തിലേക്കുമാണ്. അഥവാ തനി 'വട്ടി'ലേക്കാണ്. അപ്പോൾപ്പിന്നെ തനതു മലയാളം ഏതാണ്, എന്താണ്? ഇതിനുള്ള മറുപടിയും ഡോ. ഹുസൈൻ കണ്ടെത്തിയിട്ടുണ്ട്. 'കമ്പ്യൂട്ടറിൽ വ്യാപകമായിക്കൊണ്ടിരിക്കുന്ന ആ അവസ്ഥകൾക്ക് പരിഹാ രമായി മലയാളത്തിന്റെ പഴയ അക്ഷ രങ്ങളാണ് മലയാളം കമ്പ്യൂട്ടിം ഗിന് ഏറ്റവും അനുയോജ്യമെന്ന വാദം ഉയർത്തിയാണ് 1999 ൽ ആർ. ചിത്രജകുമാർ 'രചന അക്ഷരവേദി' സ്ഥാപിക്കുന്നത്. നീണ്ട ഇരുപത്തിയൊന്നു വർഷ ത്തെ പ്രയത്നങ്ങളുടെ ഫലമായി മലയാളത്തിന്റെ വരുംകാല അക്ഷരങ്ങൾ തനതുലിപിയെന്ന് നിശ്ചിതപ്പെടുത്താൻ രചനയ്ക്ക് കഴിഞ്ഞിട്ടുണ്ട്.''(മാതൃഭൂമിവാരി ക, അതേഭാഗം, പുറം.31) ഇതിന്റെ രത്നച്ചുരുക്കം ഇത്രമാത്രം.



*ശൂരനാട്ട് കുഞ്ഞൻപിള്ള,*



ഇ.എം.എസ്



സി. അച്യുതമേനോൻ



സി എച് മുഹമ്മദ് കോയ

മലയാളത്തിന്റെ തനതുലിപി 'രചന'യുടെ സോഫ്റ്റ് വെയറിലുള്ള ലിപിയാണ്. വരുംകാല അക്ഷരങ്ങൾ ഇത്രമാത്രം ആയിരിക്കുമെന്നും നിശ്ചയിക്കപ്പെട്ടു കഴിഞ്ഞിരിക്കുന്നു. മറ്റ് സോഫ്റ്റ്‌വെയറുകളെയെല്ലാം തട്ടിത്തെറിപ്പിച്ചുകൊണ്ട് ഇത് മലയാളത്തിന്റെ ഏക സോഫ്റ്റ്‌വെയറായി മാറുന്ന സുദിനം അതിന്റെ ഉപജ്ഞാതാക്കൾ മുന്നിൽ കാണുന്നു. സർക്കാരിന്റെ ആയിരക്കണക്കിന് വരുന്ന ഓഫീസുകളിലും സ്ഥാപനങ്ങളിലും ഈ സോഫ്റ്റ് വെയർ വിറ്റഴിക്കുകയെന്നത് കോടാനുകോടി രൂപയുടെ ഇടപാടുകൾക്ക് വഴിതുറക്കും.

**സ്വകാര്യ മേഖലയുടെ പങ്ക്**

ഈ പിന്തിരിപ്പൻ പരിപാടി നടപ്പാക്കുന്നതിൽ സ്വകാര്യമേഖലയ്ക്കുള്ള പങ്കിനെപ്പറ്റി ഒന്നും പറഞ്ഞു കേട്ടില്ല. ആദ്യം സർക്കാർ സ്ഥാപനങ്ങൾ പിടിച്ചുച്ചൊതുക്കിക്കഴിഞ്ഞാൽ സ്വകാര്യ മേഖലയെ പതുക്കെ വശത്തിലാക്കാം എന്നായിരിക്കും ഇതിന്റെ ഉപജ്ഞാതാക്കളുടെ പ്ലാൻ. ആദ്യഘട്ടത്തിൽ പത്രസ്ഥാപനങ്ങളും മറ്റ് സ്വകാര്യ അച്ചടിശാലകളും സ്വന്തം സോഫ്റ്റ് വെയറുകളുമായി കുറേക്കാലം പിടിച്ചു നിന്നേക്കാം. 21 വർഷത്തെ നിരന്തര ശ്രമം കൊണ്ട് സർക്കാർ മേഖലയെ പിടിച്ചെടുക്കാൻ കഴിഞ്ഞവർ സർക്കാരിന്റെ സഹായസഹകരണങ്ങളോടെ സ്വകാര്യമേഖലയെ പിടിച്ചടക്കുക തന്നെ ചെയ്യും. ഒറ്റപ്പെട്ട ഡി.റ്റി.പി സ്ഥാപനങ്ങൾക്കും പ്രസ്സുകൾക്കും ജോബ് വർക്കുകൾ കിട്ടണമെങ്കിൽ സർക്കാർ നിർദ്ദേശിക്കുന്ന സോഫ്റ്റ്‌വെയർ ഉപയോഗിച്ചേ പറ്റൂ.

സർക്കാർതലത്തിൽ അടിച്ചേല്പിക്കുന്ന ഈ ലിപി പരിഷ്ക്കരണത്തിന് വേണ്ടത്ര സുതാര്യത ഇല്ല. ചീഫ് സെക്രട്ടറി വി.പി. ജോയ് അധ്യക്ഷനായി രൂപവത്കരിക്കപ്പെട്ട കമ്മിറ്റി സമർപ്പിച്ച ശുപാർശകൾ എന്തൊക്കെയെന്ന് മാധ്യമങ്ങൾ വഴി അറിയാൻ കഴിഞ്ഞിട്ടില്ല. ഇപ്പോഴത്തെ പരിഷ്കൃത ലിപികളുടെ (അത് നമ്മുടെ പഴഞ്ചൻ ലിപികൾ തന്നെ) മേന്മ എന്തെന്നോ സർക്കാർ ഭാഗത്തു നിന്ന് ഒരു വിശദീകരണവും കണ്ടില്ല. നേരെ മറിച്ച് ആദ്യത്തെ ലിപി പരിഷ്കരണത്തിന് 1967 ൽ അന്നത്തെ മുഖ്യമന്ത്രി ഇ.എം. എസ്. നമ്പൂതിരിപ്പാട് സ്വീകരിച്ച നടപടിക്രമങ്ങൾ എന്തെന്ന് നോക്കുക. അദ്ദേഹം തിരുവനന്തപുരത്ത് ഒരു യോഗം വിളിച്ചു. വിദ്യാഭ്യാസ മന്ത്രി സി.എച്ച്. മുഹമ്മദ് കോയ, പ്രധാനപ്പെട്ട പത്രങ്ങളുടെ അധിപന്മാർ, ടൈപ്പ് - റൈറ്റിംഗ്- മുദ്രണ വിഭാഗങ്ങളുടെയും സർവ്വകലാശാലകളുടെയും പ്രതിനിധികൾ മുതലായവർ ആ യോഗത്തിൽ സംബന്ധിച്ചു. ലിപി പരിഷ്കരണത്തിനു വേണ്ടി ശൂരനാട്ട് കുഞ്ഞൻപിള്ളയുടെ നേതൃത്വത്തിൽ 1967 ഡിസംബർ 23ന് സർക്കാർ ഒരു 13 അംഗ കമ്മിറ്റിയെ നിയമിച്ചു. ഈ കമ്മറ്റി മൂന്ന് മാസത്തിനുള്ളിൽ സമർപ്പിച്ച ശുപാർശകൾ സർക്കാർ അംഗീകരിക്കുകയും നടപ്പിലാക്കുകയും ചെയ്തു. അന്ന് അച്ചടിക്ക് ആവശ്യമായിരുന്ന അഞ്ഞൂറിലധികം അക്ഷരങ്ങൾ തൊണ്ണൂറായി കുറച്ചു കൊണ്ടുവരാൻ കഴിഞ്ഞ ഈ പരിഷ്കാരത്തിന് സാർവത്രികമായ അംഗീകാരം ലഭിച്ചു. ഉ, ഊ, ഋ എന്നീ മൂന്ന് സ്വരങ്ങൾക്ക് വ്യഞ്ജനങ്ങളോട് ചേരുമ്പോൾ മറ്റ് സ്വരങ്ങളുടെ കാര്യത്തിലെന്നപോലെ ഉ-ു, ഊ-ൂ, ഋ-ൃ ചിഹ്നങ്ങൾ ഏർപ്പെടുത്തുക, കൂട്ടക്ഷരങ്ങളിൽ രണ്ടാമത്തെ അക്ഷരം 'റ' ആണെങ്കിൽ ആദ്യത്തെ വ്യഞ്ജനത്തിന് മുമ്പലായി '്' എന്ന ചിഹ്നം ഇടുക എന്നിവയായിരുന്നു പ്രധാന ശുപാർശകൾ. ശൂരനാട്ട്



*ഡോ.എൻ.വി. കൃഷ്ണവാര്യർ*

കുഞ്ഞൻപിള്ള സമിതി സമർപ്പിച്ച ശുപാർശകൾ പരിശോധിച്ച് നിർദ്ദേശങ്ങൾ സമർപ്പിക്കുന്നതിന് അന്ന് കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് ഡയറക്ടറായിരുന്ന എൻ.വി. കൃഷ്ണവാര്യർ അധ്യക്ഷനായ ഒരു സമിതിക്ക് 1969 ൽ സർക്കാർ രൂപം നല്കി. ഈ സമിതി ലിപി പരിഷ്കരണത്തിന്റെ വിവിധ വശങ്ങളെ പറ്റി രണ്ടുവർഷത്തോളം നീണ്ട പഠനങ്ങൾ നടത്തിയ ശേഷം നിർദ്ദേശങ്ങൾ അംഗീകരിച്ചുകൊണ്ട് സർക്കാർ 1971 മാർച്ച് 23ന് ഉത്തരവ് പുറപ്പെടുവിച്ചു. അതനുസരിച്ച് 1971 ഏപ്രിൽ 15 മുതൽ ലിപി പരിഷ്കരണം പ്രാബല്യത്തിൽ വന്നു. വേണ്ടത്ര മുന്നൊരുക്കത്തോടെയും ശ്രദ്ധയോടെയും നടപ്പാക്കിയ ഈ ലിപി പരിഷ്കാരം അച്ചടിയിൽ വിപ്ലവകരമായ മാറ്റങ്ങൾ ഉണ്ടാക്കി. മെഷീൻ കമ്പോസിംഗ്, ഫോട്ടോ കമ്പോസിംഗ്, ഡി.ടി.പി (കമ്പ്യൂട്ടർ) കമ്പോസിംഗ് മുതലായവ സുഗമമായി കൈകാര്യം ചെയ്യുന്നതിന് ഇത് വഴിയൊരുക്കി. ടൈപ്പ്റൈറ്ററുടെ പരിഷ്കരണത്തിനും ചുരുക്കെഴുത്തിന്റെ കാര്യക്ഷമതയ്ക്കും പുതിയ ലിപി സഹായകമായി. സമിതിയുടെ ശുപാർശ അവഗണിച്ചുകൊണ്ട് കൈയെഴുത്തിലേക്ക് കൂടി പുതിയ ലിപി വ്യാപിപ്പിച്ചത് പല പ്രശ്നങ്ങൾക്കും ഇടയാക്കി. 1971-ലെ ലിപി പരിഷ്കരണത്തിന്റെ ചങ്കായ ഭാഗം പുതുതായി കണ്ടുപിടിച്ച ചിഹ്നങ്ങളാണ്. ഏകദേശം 500 ലിപികളെ തൊണ്ണൂറായി കുറയ്ക്കാൻ കഴിഞ്ഞത് പ്രധാനമായും ഈ പരിഷ്കാരം മുഖേനയാണ്.

ഡോ. ശൂരനാട്ട് കുഞ്ഞൻപിള്ള, ഡോ.എൻ.വി. കൃഷ്ണവാര്യർ എന്നീ ഭാഷാ പണ്ഡിതന്മാരും ഡോ. കെ. ഭാസ്കരൻ നായർ തുടങ്ങിയ ശാസ്ത്ര സാങ്കേതിക വിദഗ്ധരും ഇ.എം.എസ് നമ്പൂതിരിപ്പാട്, സി. അച്യുതമേനോൻ എന്നീ മുഖ്യമന്ത്രിമാരും സി. എച്ച്. മുഹമ്മദ് കോയ എന്ന വിദ്യാഭ്യാസമന്ത്രിയും (പിന്നീട് മുഖ്യമന്ത്രി) ചേർന്ന് ഒരു മനസ്സോടെ 1967-71 കാലത്ത് അഞ്ച് കൊല്ലം കൊണ്ട് രൂപപ്പെടുത്തിയ താരതമ്യേന കുറ്റമറ്റ ഒരു ലിപി വിന്യാസത്തെ വെറും രണ്ടുമാസം കൊണ്ട് ഒരു ചീഫ് സെക്രട്ടറി മുൻകൈ എടുത്ത് അട്ടിമറിച്ചിരിക്കുന്നു എന്നത് അത്ഭുതകരമെന്നേ പറയേണ്ടു.

**1971-ലെ ലിപി പരിഷ്കരണത്തിന്റെ ചങ്കായ ഭാഗം പുതുതായി കണ്ടുപിടിച്ച ചിഹ്നങ്ങളാണ്. ഏകദേശം 500 ലിപികളെ തൊണ്ണൂറായി കുറയ്ക്കാൻ കഴിഞ്ഞത് പ്രധാനമായും ഈ പരിഷ്കാരം മുഖേനയാണ്.**



*മുൻ ചീഫ് സെക്രട്ടറി*

*വി.പി. ജോയ്*

2022 ഫെബ്രുവരി 21ന് ലോകമാതൃഭാഷാദിനത്തോടനുബന്ധിച്ച് അക്ഷരമാലാ സംരക്ഷണം എന്ന പേരിൽ ചില മാധ്യമങ്ങൾ മുതലക്കണ്ണീർ പൊഴിക്കാൻ തുടങ്ങിയപ്പോൾ തന്നെ എന്തോ വലിയ ദുരന്തം വരാൻ പോകുന്നു എന്ന ഒരു തോന്നൽ എനിക്കുണ്ടായിരുന്നു. ഏപ്രിൽ ആദ്യവാരമായപ്പോഴേക്കും മഹാ പണ്ഡിതന്മാർ ആവിഷ്കരിച്ച പുതിയ ലിപി തള്ളിക്കളഞ്ഞ് പഴയ രീതിയിലേക്ക് തിരികെ പോകാനും സ്വകാര്യ സോഫ്റ്റ്വെയർ കമ്പനികൾക്കു വേണ്ടി ഭാഷാ പരിപോഷണം നടത്താനുള്ള ചിലരുടെ കുൽസിത നീക്കങ്ങളാ ണ് ഇതിന്റെ പിന്നിലെന്നും




**ഉദ്യോഗസ്ഥ - ഭരണപരിഷ്കാര (ഔദ്യോഗിക ഭാഷ ) വകുപ്പ് പ്രസിദ്ധീകരിച്ച ശൈലീ പുസ്തകം (സെപ്തംബർ 2022)**

വ്യക്തമായി. 1998 ൽ അന്നത്തെഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് ഡയറക്ടറായിരുന്ന ഡോ. എം. ആർ. തമ്പാൻ 'മലയാളത്തനിമ' എന്നൊ രു സംരംഭവു മായി രംഗത്തെത്തി. 'ഏകീകൃത ലിപി വിന്യാസ പ രിഷ്കരണം' ആയിരുന്നു ഇതിന്റെ പിന്നിലുള്ള ഉദ്ദേശ്യം. ഇതിലേക്ക് ഡോ.വി.ആർ. പ്ര ബോധചന്ദ്രൻ നായരുടെ അധ്യക്ഷതയിൽ ഒരു സമിതി രൂപീകരിച്ചു. ഈ സമിതിയുടെ ശുപാർശ പ്രകാരം ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് പ്രസിദ്ധീകരിച്ച കരടു രേഖയിൽ താഴെപ്പറയുന്ന നിർദ്ദേശങ്ങളാണ് ഉള്ളത്.

1. 'ള്ള' കാരത്തിനു പകരം 'റ' കാരം സ്വീകരിക്കുക. ഉദാ: കൃഷ്ണൻ എന്നതിലെ ആദ്യക്ഷരം ക്റി എന്നെഴുതണം.

**2022 ഫെബ്രുവരി 21ന് ലോകമാതൃഭാഷാദിന ത്തോടനുബന്ധിച്ച് അക്ഷരമാലാ സംരക്ഷണം എന്ന പേരിൽ ചില മാധ്യമങ്ങൾ മുതലക്കണ്ണീർ പൊഴിക്കാൻ തുടങ്ങിയപ്പോൾ തന്നെ എന്തോ വലിയ ദുരന്തം വരാൻ പോകുന്നു എന്ന ഒരു തോന്നൽ എനിക്കുണ്ടായിരുന്നു. ഏപ്രിൽ ആദ്യവാരമായപ്പോഴേക്കും മഹാ പണ്ധിതന്മാർ ആവിഷ്കരിച്ച പുതിയ ലിപി തള്ളിക്കളഞ്ഞ് പഴയ രീതിയിലേക്ക് തിരികെ പോകാനും സ്വകാര്യ സോഫ്റ്റ്വെയർ കമ്പനികൾക്കു വേണ്ടി ഭാഷാ പരിപോഷണം നടത്താനുള്ള ചിലരു ടെ കുൽസിത നീക്കങ്ങളാണ് ഇതിന്റെ**

**1968 നു മുമ്പുള്ള മലയാള ലിപി വ്യവസ്ഥയിലേക്ക് തിരിച്ചു പോവുന്നതിന് ചില കമ്പ്യൂട്ടർ സോഫ്റ്റ് വെയർ സ്ഥാപനങ്ങൾ അന്നും ശ്രമം നടത്തിയിരുന്നു. കാലത്തെ പിന്നാക്കം വലിക്കാനുള്ള ഈ പരിശ്രമം വിജയത്തോളം എത്തിയിരിക്കുകയാണ്. ഇത് നടപ്പിലാക്കാൻ ശ്രമിച്ചാൽ പഴയ ലിപിയും പുതിയ ലിപിയും പിന്നെ പുതിയതും പഴയതും കൂട്ടിയിണക്കിയ ആഡ്രോയിഡ് മിശ്രിത ലിപിയും പത്രങ്ങൾ ഉണ്ടാക്കി വച്ചിരിക്കുന്ന തനതു ലിപികളും എന്നിങ്ങനെ മലയാളത്തിലെ ലിപിവിന്യാസം ഛിന്നഭിന്നമാകുമെന്ന് തീർച്ചയാണ്.**

2. 'റ' കാരത്തിന് 1968 ലെ ( എന്ന ചിഹ്നം ഉപേക്ഷിച്ച് ന്ദക്കലയും 'റ' കാരവും സ്വീകരിക്കണം.

ഉദാ: പ്ര-പ്റ

3. വിസർഗം (ഃ) ഉപേക്ഷിച്ച് പിന്നാലെ വരുന്ന വ്യഞ്ജനം ഇരട്ടിക്കണം.

ഉദാ: അധഃപതനം - അധപ്പതനം പത്രങ്ങൾ, അച്ചടിശാലകൾ, പൊതുജനങ്ങൾ തുടങ്ങി വിവിധ കേന്ദ്രങ്ങളിൽ നിന്നുണ്ടായ വിമർശനങ്ങളെത്തുടർന്ന് ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് ഈ നിർദ്ദേശം പിൻവലിച്ചു. 1968 നു മുമ്പുള്ള മലയാള ലിപി വ്യവസ്ഥയിലേക്ക് തിരിച്ചു പോവുന്നതിന് ചില കമ്പ്യൂട്ടർ സോഫ്റ്റ് വെയർ സ്ഥാപനങ്ങൾ അന്നും ശ്രമം നടത്തിയിരുന്നു. കാലത്തെ പിന്നാക്കം വലിക്കാനുള്ള ഈ പ രിശ്രമം വിജയത്തോളം എത്തിയിരിക്കുകയാണ്. ഇത് നടപ്പിലാക്കാൻ ശ്രമിച്ചാൽ പഴയ ലിപിയും പുതിയ ലിപിയും പിന്നെ പുതിയതും പഴയതും കൂട്ടിയിണക്കിയ ആഡ്രോയിഡ് മിശ്രിത ലിപിയും പ ത്രങ്ങൾ ഉണ്ടാക്കി വച്ചിരിക്കുന്ന തനതു ലിപികളും എന്നിങ്ങനെ മലയാളത്തിലെ ലിപിവിന്യാസം ഛിന്നഭിന്നമാകുമെന്ന് തീർച്ചയാണ്.

മഹാപണ്ഡിതന്മാർ രൂപ കല്പന ചെയ്തതും സർക്കാർ നടപ്പാക്കിയതുമായ പുതിയ ലിപി വിന്യാസം എല്ലാവരും സ്വീകരിക്കുക എന്നതു മാത്രമാണ് മലയാള ഭാഷയുടെ വളർച്ചയ്ക്കും ലിപിമാനകീകരണത്തിനുമുള്ള ഏക മാർഗം. സർക്കാർ ഇക്കാര്യത്തിൽ ഒരു പുനർ വിചിന്തനം നടത്തുകയും തിടുക്കത്തിലുള്ള നടപടികൾ ഒഴിവാക്കുകയും ചെയ്യുന്നത് ഉചിതമായിരിക്കും.

# 60 കരകൗശലകലകളുടെ റിക്കാർഡുമായി ജിഷ ലെനു



ചിത്രരചനയുൾപ്പെടെഅറുപതുതരം കരകൗശലവിദ്യകൾ ഉപോയോഗിച്ചു ഏറ്റവും കൂടുതൽ വ്യത്യസ്തമായ കലാസൃഷ്ടികൾ ആവിഷ്കരിച്ചതിനു 'ഇന്ത്യൻ ബുക്ക് ഓഫ് റെക്കോഡ്സ്, ഇന്ത്യാസ് വേൾഡ് റിക്കാർഡ് , ഏഷ്യ ബുക്ക് ഓഫ് റെക്കോർഡ്സ്, ഇന്റർനാഷണൽ ബുക്ക് ഓഫ് റെക്കോർഡ്സ് എന്നിവയിൽ ഇടം നേടിയ കലാകാരിയും സംരംഭകയും ആണ് ജിഷ ലെനു ജോർജ്ജ് . നിത്യജീവിതവും കലയും എങ്ങനെ ഫലപ്രദമായി സമരസപ്പെടുത്താമെന്നു തെളിയിച്ച് സ്വന്തം ജീവിതം കലാനിർഭരമാക്കുന്നതിനൊപ്പം പുതുതലമുറയ്ക്ക് അവരുടെ അഭിരുചികൾ വികസിപ്പിക്കുന്നതിനുള്ള അടിസ്ഥാന പാഠങ്ങൾ പകർന്നു നൽകുവാനും നിരന്തരം പ്രവർത്തിക്കുന്ന മിറക്കിൾ സോൺ എന്ന സ്ഥാപനം നടത്തി വരികയാണ് ജിഷ ലെനു ജോർജ്ജ് . നൃത്തം, സംഗീതം, ഭാഷാപഠനം, ക്രിയേറ്റിവ് റൈറ്റിങ്, കഥപറച്ചിൽ, ചിത്രമെഴുത്ത്,ക്ലേ മോഡലിംഗ് തുടങ്ങിയ പാഠ്യേതരവിഷയങ്ങളിലൂടെ കുട്ടികളുടെ വളർച്ചയുടെ വിവിധ ഘട്ടങ്ങളിൽ അവരുടെ കഴിവുകൾക്ക് പ്രോത്സാഹനവും വേദിയും മിറക്കിൾ സോൺ നൽകിയിരുന്നു. സ്വീകരണമുറിയിലെ അലങ്കാര വസ്തുക്കൾ മുതൽ അടുക്കളയിലെ നിത്യോപയോഗ വസ്തുക്കളിൽ വരെ ജിഷയുടെ കൈവിളയാട്ടം കാണാം.

കൊല്ലം ജില്ലയിലെ കരുനാഗപ്പള്ളി സ്വദേശിയാണ് ജിഷ . ജനനം: 12 ഡിസംബർ 1980. ബിസിനസ്സ്കാരനായ പിതാവ് എം കെ ജോൺസൺ കഞ്ചമനയിൽ ഫൈനാൻസിംഗ് എന്നൊരു സ്ഥാപനം നടത്തിയിവരുന്നു. അമ്മ ജെസ്സി. ജിഷയുടെ സ്കൂൾ വിദ്യാഭ്യാസം കായംകുളം സെന്റ് മേരീസ് ജി എച് എസ്സിൽ ആയിരുന്നു. തിരുവല്ല മാർത്തോമാ കോളേജിൽ പ്രീ ഡിഗ്രി പഠിച്ചു . ( ബാംഗ്ലൂർ ചന്നസാന്ദ്ര എം വി ജെ കോളജിൽ എഞ്ചിനീറിങ് (കമ്പ്യൂട്ടർ സയൻസ് ബി ഈ) പഠിച്ചു . 2005 ൽ ആയിരുന്നു പ്രണയ വിവാഹം. ഭർത്താവ് ലെനു ജോർജ്ജ് ചെങ്ങന്നൂർ സ്വദേശിയാണ്

. അദ്ദേഹത്തിന്റെ ഉടമസ്ഥതയിലുള്ള മേഫ്ള വർ എന്ന സ്ഥാപനം ടേൺ കീ പ്രേ ാജക്റ്റു കൾ ഏറ്റെടു ത്തു നട ത്തി വരു ന്നു.




ജ ി ഷ ലെന ു ജേ ാർജ്ജു മ ാ യി ബ ാ ം ഗ്ലൂർ നാ ദം നടത്തിയ സംഭാ ഷ ണ ത്തിൽ നിന്ന്:

മിറക്കിൾ സോൺ എന്ന സ്ഥാപനം തുടങ്ങാൻ പ്രേരിപ്പിച്ചതെന്താണ്?
എന്താണ് മിറക്കിൾ സോണിന്റെ ലക്ഷ്യം?

മിറക്കിൾ സോൺ തുടങ്ങാനുള്ള കാരണം എന്റെ കുട്ടികൾ തന്നെ ആയിരുന്നു. വീടിനടുത്ത് ആർട്ട് ക്ളാസ്സുകളോ ആക്റ്റിവിറ്റി സെന്ററുകളോ അന്ന് ഇല്ലായിരുന്നു. ട്യൂഷനുവേണ്ടി കുറെ അന്വേഷിച്ചു വെങ്കിലും ഫലം കണ്ടില്ല . ക്ളാസ്സുകൾക്കു വേണ്ടി വേറെയും പലരുംഅന്വേഷിക്കുന്നുണ്ടാവുമെന്നു തീർച്ചയായിരുന്നു. അങ്ങനെയാണ് മിറക്കിൾ സോൺ തുടങ്ങുന്നതിനെപ്പറ്റി ആലോചിക്കുന്നത്. എനിക്ക് ആർട്ടിനോട് താല്പര്യം ഉണ്ടായിരുന്നു. കുട്ടികൾക്കു വർത്തമാനം പറയാനും കളിക്കാനും കൂട്ടുകൂടാനും ഒക്കെ ഒരു ഇടം അത്യാശ്യമായിരുന്നു. .അപ്പാർട്ട്മെന്റുകളിൽ ൽ ഇതിനുള്ള സൗകര്യങ്ങൾ ഉണ്ട്. ഞങ്ങൾ താമസിച്ചുകൊണ്ടിരിക്കുന്ന സ്ഥലത്തെ അന്നത്തെ സാഹചര്യത്തിൽ ആ ഒരു അന്തരീക്ഷം ഇല്ലായിരുന്നു.



മകന്റെ പേര് ക്രിസ് ലെനു ജോർജ്ജ്. മകൾ ക്രിസ്റ്റീൻ ആൻ ലെനു . മകന്ന് പുസ്തകവായന വളരെ ഇഷ്ടമാണ്. അതിനാൽത്തന്നെ ഞങ്ങളുടെ പക്കൽ പുസ്തകന്ഹാളുടെ നല്ലൊരു ശേഖരം ഉണ്ടായിരുന്നു. കൂടാതെ ഗെയിമ്സിന്റെ സാധനങ്ങൾ ഉണ്ടായിരുന്നു. അതെല്ലാം വെച്ച് കുട്ടികൾക്ക് ഒത്തു കൂടാനുള്ള ഒരു കളിയിടം തയ്യാറാക്കാമെന്നു കരുതി തയ്യാറെടുപ്പുകൾ നടത്തിയെങ്കിലും അപ്പോഴേക്കും കൊറോണ കാരണം ലോക്ഡോൺ ആയതിനാൽ തുടങ്ങാൻ കഴിഞ്ഞില്ല .തുടക്കത്തിൽ ക്ലേ മോഡലിങ്ങും കാലിഗ്രഫിയുമാന് പഠിപ്പിച്ചിരുന്നത്. ക്ലേ മോഡലിംഗ് ശോഭ എന്ന ടീച്ചറും കാലിഗ്രഫി മറ്റൊരു ടീച്ചറും പിന്നീട്ആ തുടങ്ങിയ ആർട്ട് ക്ളാസ്സുകൾ ഷെഫീവു പുനത്തിലും കർണാടിക് മ്യൂസിക്ക് ഷിജി കണ്ണനും ആണ് പഠിപ്പിച്ചിരുന്നത് . ഇവരൊക്കെ ആയിരുന്നു ആദ്യത്തെ അധ്യാപകർ. വയലിൻ ക്ളാസ് തുടങ്ങി രണ്ടാമത്തെ ക്ലാസ്സിന്റെ അന്നാണ് കൊറോണ കാരണം സ്ഥാപനങ്ങൾ അടച്ചിടാൻ നിർദ്ദേശം ഉണ്ടായത്.

കൊറോണക്കാലത്ത് എന്തായിരുന്നു പ്രവർത്തനങ്ങൾ?



പിന്നെ ഒരു അനിശ്ചിതാവസ്ഥയായിരുന്നു, ട്യൂഷൻ എന്റെ മനസ്സിൽ അന്ന് ഇല്ലായിരുന്നു. ആർട്ട് ക്ലാസ്സ് മാത്രമേ ഉദ്ദേശിച്ചിരുന്നുള്ളൂ. അപ്പോഴാണ് ഒരു സുഹൃത്ത് വിളിച്ചു ചോദിച്ചത് നിങ്ങൾ എന്തെങ്കിലും ഓൺലൈൻ ക്ളാസ് നടത്തുന്നുണ്ടോ എന്ന്. ആളുകൾക്ക് സാമ്പത്തികമായി ബുദ്ധിമുട്ടുണ്ട്. ആഹാരസാധനങ്ങൾ വാങ്ങാൻ കിട്ടില്ല. അങ്ങനെയൊക്കയുള്ള സമയത്ത് ഓൺലൈൻ ക്ളാസ്സുകളെ ആരെങ്കിലും സപ്പോർട്ട് ചെയ്യുമോ എന്ന് സംശയം ഉണ്ടായിരുന്നു. ക്ലാസ് അറ്റൻഡ് ചെയ്യൂതിൽ ആർക്കും ബുദ്ധിമുട്ടുകൾ ഒന്നും ഇല്ലേ എന്ന് ചോദിച്ചപ്പോൾ ഒരു ക്ലാസ്സിനു നോക്കിയിരിക്കുകയാണ് ആർക്കും എന്ന് അറിയിച്ചു. ഈസ്റ്റർ കഴിഞ്ഞിട്ട് ക്ളാസ് തുടങ്ങാം എന്നു തീരുമാനിച്ചു . 2020 ഏപ്രിൽ 15 ന് ഓൺലൈൻ ക്ളാസ് തുടങ്ങി. കൊറോണ ക്കാലം തുടങ്ങിയിട്ട് ഒരു മാസം ആയിട്ടില്ല. ആ സമയത്ത് ഓൺലൈൻ ക്ളാസ്സുകൾ വളരെ ചുരുക്കം ആയിരുന്നു. ഐടി മേഖലയിൽ ആയിരുന്നതു കൊണ്ടാവാം എനിക്ക് പ്രയാസം തോന്നിയില്ല 'സൂ'മിൽ ആദ്യം മുതലേ ക്ളാസ് തുടങ്ങി.

ജിഷ എന്തെല്ലാം ക്ളാസ്സുകൾ ആണ്കൈകാര്യം ചെയ്തിരുന്നത്?

ഇന്റർനാഷണൽ വേദിക് മാത് സ് ട്രെയിനർ ആണ് . വേദിക് മാത് സ് ശീലിക്കുന്നതിലൂടെ കുട്ടികൾക്ക് കണക്കു പഠിക്കാനുള്ള ബുദ്ധിമുട്ടുകൾ കുറയ്ക്കുവാനും കൂടുതൽ വേഗതയോടെ ഉത്തരങ്ങൾ കണ്ടെത്താനും കഴിയും.അതു പോലെ റുബിക് ക്യൂബ് പഠിപ്പിക്കുന്നുണ്ട്. ടുബൈടു, ത്രീ ബൈ ത്രീ, ഫോർ ബൈ ഫോർ , പിരമിഡ്, മിറർ ക്യൂബ് എന്നീ റുബിക് ക്യൂബുകൾ പഠിപ്പിച്ചു വരുന്നു. മാത്തമാറ്റിക്സ് ഒളിമ്പ്യാഡ് ക്ളാസ്സുകളും സ്കൂൾ സിലബസും കൂടാതെ കമ്പ്യൂട്ടർ ക്ളാസ്സുകളും എടുക്കുന്നുണ്ട്.

ഓൺലൈൻ ക്ളാസ്സുകൾ എന്തൊക്കെയാണ് നടത്തിയിരുന്നത് ?

ആദ്യം ഡ്രോയിങ് ക്ലാസ് തുടങ്ങി. ഫെബി എന്നൊരു ടീച്ചർ ആണ് ആ ക്ളാസ് എടുത്തിരുന്നത് . അത് കഴിഞ്ഞു ഡാൻസ് ക്ളാസും സ്റ്റോറി ടെല്ലിങ് ക്ളാസ്സുകളും തുടങ്ങി. കുട്ടികളുടെ എഴുതാനുള്ള കഴിവിനെ പോഷിപ്പിക്കുവാനുള്ള ക്രിയേറ്റീവ് റൈറ്റിങ് ക്ളാസ്സുകൾ രമ്യ എന്ന ടീച്ചർ ആണ് എടുത്തിരുന്നത്. പഠിത്തം അല്ല, പഠിത്തത്തിൽ ഉപരിയായി എക്സ്ട്രാ കരിക്കുലർ പ്രവർത്തനങ്ങളിൽ ആയിരുന്നു ആദ്യം നോക്കിയിരുന്നത്. എല്ലാം അതതു വിഷയങ്ങളിലെ മികച്ച അധ്യാപകർ ആണ് ചെയ്തിരുന്നത്. എന്റെ ശ്രദ്ധ ക്രാഫ്റ്റിലും അധ്യാപനത്തിലും സ്ഥാപനത്തിന്റെ നടത്തിപ്പിലും ആയിരുന്നു. പിന്നെ യാത്രകൾ ഇഷ്ടമാണ്



മറക്കാനാവാത്ത

യാത്രാനുഭവം പറയാമോ?

സിക്കിമിൽ ബെച്ചു ചെയ്ത പാരാ ഗ്ലൈഡിങ് ഒരു നല്ല അനുഭവം ആയിരുന്നു. സിക്കിമിൽ വച്ചു തന്നെ നടത്തിയ യാക്ക് സവാരി പേടിപ്പെടുത്തിയ ഒന്നായിരുന്നു. പിന്നൊരിക്കൽ ഒരു സിംഹക്കൂട്ടിൽ കയറി. സിംഹക്കൂട് എന്ന് പറഞ്ഞാൽ ഒരു കൂടൊന്നുമല്ല. വിശാലമായ വനപ്രദേശത്തു മൃഗങ്ങൾ സ്വൈരവിഹാരം നടത്തുന്ന ഗെയിം റിസോർട്ട് ആണ് . ഞങ്ങൾ പോയത് സിംഹങ്ങൾക്കു സ്വൈരവിഹാരം നടത്താനുള്ള ഒരിത്ത് ആയിരുന്നു. അവിടുത്തെ മൃഗങ്ങൾ പരിശീലനം സിദ്ധിച്ചവയാണ്. സിംഹവും കുഞ്ഞുങ്ങളും ഒക്കെ ഒന്നിച്ചു കഴിയുന്നിടത്ത് അടുത്തു പോയി അവയെ തൊടാം ലാളിക്കാം. അവയെ അങ്ങനെ വളർത്തിയിരിക്കുന്നതാണ്. ഗെയിം റിസോർട്ടുകളിൽ വന്യമൃഗപരിപാലനം നടത്തുവാൻ ലൈസൻസുള്ളവരുണ്ട്.



ദക്ഷിണാഫ്രിക്കയിലെ ക്രൂഗർ നാഷണൽ പാർക്കു സന്ദർശിച്ചതും മറക്കാനാവാത്ത യാത്രാനുഭവം ആയിരുന്നു. . വളരെ വിശാലമാണ്. എത്ര ഫോട്ടോ എടുത്താലും നമ്മുടെ ക്യാമറയുടെ ബാറ്ററി തീരുമെന്നല്ലാതെ ദൃശ്യങ്ങൾ തീരില്ല. ലോകത്തിലെ വലിയ രണ്ടാമത്തെ വന്യമൃഗ സങ്കേതം ആണ്. ലോകത്തെമ്പാടും ഉള്ള ആളുകൾ അത് കാണാനും പഠിക്കുവാനും നിരന്തരം എത്തുന്ന ഒരിടമാണത്. അവരുടെ ജീവിതരീതി പഠിക്കുവാനായി വർഷങ്ങളായി അവിടെ താമസിക്കുന്നവരുണ്ട്. എല്ലാം വളരെ നീറ്റ് ആൻഡ് ക്ലീൻ ആണ്. . മൃഗശാലയിലും മറ്റും ഒന്നോ രണ്ടോ മൃഗങ്ങളെ നാം കാണുന്നതു പോലെയല്ല. ഓരോ ഇനത്തിലും പെട്ട നൂറുക്കണക്കിന് വന്യമൃഗങ്ങളെ വിശാലമായ ഒരു ഭൂപ്രദേശത്ത് അവയുടെ സ്വാഭാവികസാഹചര്യങ്ങളിൽ ഒന്നിച്ചു കാണുമ്പോഴുള്ള സന്തോഷം പറഞ്ഞറിയിക്കാൻ ആവില്ല. ലോകത്തിലുള്ള മിക്കവാറും എല്ലാ മൃഗങ്ങളുടെയും മാംസം അവിടെ വാങ്ങാൻ കിട്ടും. ഞങ്ങൾ മുതലയിറച്ചി പരീക്ഷിച്ചു നോക്കി. ആദ്യം മടിയായിരുന്നു. കഴിച്ചു തുടങ്ങിയപ്പോൾ എല്ലാവരും വേഗം കഴിച്ചു തീർത്തു. അത്രയ്ക്കു രുചിയായിരുന്നു. ആ യാത്ര മറക്കാനാവാത്ത ഒന്നാണ്. പെൻഗ്വിനുകളെ കാണാൻ ആയിര കിയേ ാഈട്ട റോഡ് ആർഗ്ഗ സഞ്ചരിച്ച് . കേപ് ടൗണിൽ പേ ായ യാത്രയും അവിസ്മരണീയയാണ്. ധ്രുവപ്രദേശത്തല്ലാതെ പെൻഗ്വിൻ പക്ഷികൾ സ്വാഭാവികമായി അധിവസിക്കുന്ന ഒരേ ഒരു പ്രദേശമാണത്. ഇത്തരം യാത്രകൾ കൂടാതെ ഇന്ത്യയിലെ മിക്കവാറും എല്ലാ പ്രധാന നഗരങ്ങളും സന്ദർശിച്ചിട്ടുണ്ട്. ലെനു ജോർജ്ജ് ജനിച്ചു വളർന്നത് ദുബായിൽ ആണ്. അതിനാൽ പല തവണ ദുബായ് യാത്ര നടത്തിയിട്ടുണ്ട്.

കലയും യാത്രയുമല്ലാതെ മറ്റു താല്പര്യങ്ങൾ എന്തൊക്കെയാണ്?

സ്പോർട്സ് ഇഷ്ടമാണ്. പ്രത്യേകിച്ച് ദീർഘദൂര ഓട്ട മ ത്സ ര ങ്ങ ൾ .





മായി ഡിസ!!ൈ!!ൻ ചെയ്തും അലങ്കാരപ്പണികൾ ചെയ്തും വീടിന്റെ ഓരോ ഇടവും സുന്ദരമാക്കുന്നതിൽ പ്രതേക താല്പര്യം തന്നെയുണ്ട്. കുറേ കലാവസ്തുക്കൾ ഉണ്ടാക്കിക്കഴിഞ്ഞപ്പോഴാണു മനസ്സിലായത് ഇതൊരു റിക്കോഡ് ആണെന്ന്. അങ്ങനെയാണ് ഇന്ത്യാസ് വേൾഡ് റെക്കോർഡ്സ് , ഇന്ത്യ ബുക്ക് ഓഫ് റെക്കോഡ്സ് , ഇന്റർനാഷണൽ ബുക്ക് ഓഫ് റിക്കോഡ്സ് ഏഷ്യാ ബുക്ക് ഓഫ് റിക്കോഡ്സ് എന്നിവയിൽ പേരു വരുന്നത്. ചിത്രകലയിലും കരകൗശലവിദ്യയിലും ഉള്ള മികവിന് രവീന്ദ്ര നാഥ ടാഗോർ അവാർഡ് കിട്ടിയിട്ടുണ്ട്. ഒരു തവണ ഗിന്നസ് ബുക്ക് റെക്കോർഡ് മീറ്റിൽ പങ്കെടുത്തിട്ടുണ്ട് . ഒരു മണിക്കൂറിൽ ഏറ്റവും കൂടുതൽ ഡ്രോയിങ്കളും പെയിന്റിങ്ങുകളും ഫേസ്ബുക്കിൽ അപ് ലോഡ് ചെയ്തതിന്റെ സർട്ടിഫിക്കറ്റ് ലഭിച്ചിട്ടുണ്ട്. ഗിന്നസ് ബുക്കിൽ ഇടം പിടിക്കാനുള്ള പരിശ്രമം നടത്തിക്കൊണ്ടിരിക്കുകയാണ്.

ബാഡ്മിന്റൺ, പാട്ട് ഇഷ്ടമാണ്. പഠിക്കുന്ന കാലം മുതൽതന്നെ ക്വയറിൽ പങ്കെടുത്തിരുന്നു.

റിക്കോഡുകൾ സ്ഥാപിച്ചത് എങ്ങനെയാണ്?

ചിത്രകലയിൽ കുട്ടിക്കാലം മുതൽതന്നെ താല്പര്യം ഉണ്ടായിരുന്നു. നൂൽ ഉപയോഗിച്ചു തുന്നൽ ഇൾപ്പെടെയുള്ള വിവിധതരം കലാവസ്തുക്കൾ ചെയ്തിരുന്നു. കടലാസിലും നിരവധി പരീക്ഷണങ്ങൾ നടത്തി. പേപ്പർ കട്ടിങ് ആർട്ട്, ഫോൾഡിങ് ആർട്ട്, ഒറിഗാമി അങ്ങനെ പലതരം വിദ്യകൾ പേപ്പറിലും ചെയ്തു. വീട്ടുപകരണങ്ങൾ പ്രത്യേകിച്ചും, അടുക്കളയിൽ ഉപയോഗിക്കുന്ന മാറ്റുകൾ മുതലായവയും സ്വന്ത



ഏതൊക്കെ തരം ക്രാഫ്റ്റുകൾ ആണ് പ്രയോഗിച്ചു നോക്കിയിട്ടുള്ളത് ?

സ്ട്രിംഗ് ആർട്ട്, പോർട്രെയിറ്റ് സ്ട്രിംഗ് ആർട്ട്, ഒരു ഫ്രെയിമിൽ ഒന്നിലധികം ഫോട്ടോകൾ, ലൈറ്റ് ബോക്സ് ആർട്ട്, സാൻഡ് ആർട്ട്, ത്രെഡ്സ് ഡീകൂപേജ്, ബുക്ക് ഫോൾഡിംഗ് ആർട്ട്, മൊസ!!ൈ!!ക് ആർട്ട്, ഫ്ളിപ്പ് ബുക്ക് ആർട്ട്, ക്രോസ് സ്റ്റിച്ച് ആർട്ട്, എംബ്രോയിഡറി തുടങ്ങിയ പലതരം തുന്നൽ വിദ്യകൾ ഹാൻഡ് കാസ്റ്റിംഗ്, പെൻസിൽ പോർട്രെയിറ്റ്, സിൽക്ക് ത്രെഡ് ആഭരണ കല, റെസിൻ ആർട്ട്, പോയിന്റലിസം ആർട്ട്, ഒറിഗാമി, കിരിഗാമി, വാൾ ആർട്ട്, ലിപ്പെൻ ആർട്ട്, മണ്ഡല ആർട്ട്, വിവിധ തരത്തിലുള്ള ബോട്ടിൽ ആർട്ട്, ഡ്രോയിങ് , പെയിന്റിങ്, തായ് ആർട്ട്, ബാതിക്, ഫ്ളൂയിഡ് ആർട്ട്, മീനാകാരി, പേപ്പർ ഡോൾസ്, ക്വില്ലിംഗ് എന്നിവയുൾപ്പെടെ 60 തരം ക്രാഫ്റ്റുകൾ ആണ് ചെയ്തത്.

ഐടി രംഗത്തെ ജോലി ഉപേക്ഷിച്ചതിന്റെ കാരണമെന്താണ്?

2005 ൽ ജോലിക്കു ചേർന്നു . ഐ ടി പി എല്ലിൽ ആയിരുന്നു ആദ്യം. ബാലി ടെക്നോളജീസ്



എന്ന സ്ഥാപനത്തിൽ ആയിരുന്നു കൂടുതൽ കാലം ജോലി ചെയ്തത്. 2014 ൽ ജോലി വിട്ടു. അക്കൊല്ലംതന്നെയാണ് ഇപ്പോൾ താമസിക്കുന്ന വീട്ടിലേക്കു താമസം മാറിയത്. അന്ന് ഈ പരിസരത്തെങ്ങും ആൾ താമസമില്ല.അതിന്റേതായ ബുദ്ധിമുട്ടുകൾ ഉണ്ടായിരുന്നു. പക്ഷെ കുറച്ച വർഷങ്ങൾ കഴിഞ്ഞപ്പോഴേക്കും അടുത്തൊക്കെ പുതിയ ലെ ഔട്ടുകൾ രൂപപ്പെടുകയും പരിസരങ്ങളിൽ വലിയ അപ്പാർട്ട്മെന്റുകൾ ഉയരുകയും ചെയ്തു. ഐടി ഹബ്ബുകളായ വൈറ്റ് ഫീല്ഡിനെയും ഇലക്ട്രോണിക് സിറ്റിയെയും യോജിപ്പിക്കുന്ന തരത്തിൽ വിശാലമായി സമീപത്തെ റോഡ് വികസിക്കുകയും, വീടുകളും സ്ഥാപനങ്ങളും ചുറ്റുപാടും വരുകയും ചെയ്തു.

കലയോട് ഇത്രയ്ക്കും അഭിനിവേശം വരാൻ എന്താണ് കാരണം?

പഠിക്കുന്ന കാലത്ത് പ്രണയസമ്മാനം എന്ന നിലയിൽ സോക്സ്, ജാക്കറ്റ്, ഷാൾ ഇതൊക്കെ നെയ്തും തുന്നിയും ലെനുവിന് നൽകുയായിരുന്നു. അങ്ങനെയൊക്കെയാണ് കരകൗശലകൃതികളുടെ തുടക്കം. ലെനുവിന് കൊടുക്കണം എന്നുള്ളതുകൊണ്ടുതന്നെ അതൊക്കെ പരമാവധി സുന്ദരമായിരിക്കണമെന്നു നിർബ്ബന്ധം ഉണ്ടായിരുന്നു. വിവാഹശേഷവും കലാപരമായ കഴിവുകൾ പ്രകടിപ്പിക്കുവാനുള്ള സ്വാതന്ത്ര്യവും സൗകര്യങ്ങളും എനിക്കുണ്ട്. എന്റെ കലാപ്രവർത്തനത്തെ ലെനു താല്പര്യപൂർവ്വം പിന്തുണയ്ക്കുകയും ചെയ്യുന്നു. ലെനു മുൻകൈ എടുത്താണ് മിറാക്കിൾ സോൺ തുടങ്ങിയത്. ഇവിടെ പഠിക്കുവാൻ ചേരുന്ന കുട്ടികളിൽ ഒരു മിറക്കിൾ സംഭവിക്കണം എന്നതാണ് മിറക്കിൾ സോൺ എന്ന സ്ഥാപനത്തിന്റെ ലക്ഷ്യം. ഞാൻ ചെയ്ത കാലാവസ്തുക്കൾ മറ്റുള്ളവർക്ക് സമ്മാനിക്കുമ്പോൾ അവരുടെ കണ്ണുകളിൽ കാണുന്ന സന്തോഷമാണ് എന്റെ സന്തോഷവും അംഗീകാരവും.

ജോലി ഉപേക്ഷിച്ചതിന് ശേഷം പൂർണ്ണമായും കുടുംബകാര്യങ്ങളിൽ ശ്രദ്ധിക്കുന്നതിനൊപ്പം സമയം കണ്ടെത്തി കലാപരമായ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടും അറിയുന്ന കാര്യങ്ങൾ സ്വയവും അതാതു മേഖലകളിൽ വിദഗ്ധരായവരെക്കൊണ്ടും പഠിപ്പിച്ചും അതിലുപരി പുതിയ കാര്യങ്ങൾ പഠിച്ചു പ്രയോഗികമാക്കിയും കലയുടെ പുതിയ മേഖലകളിലൂടെ നിരന്തരം സഞ്ചരിച്ചുകൊണ്ടിരിക്കുകയാണ് ജിഷ ലെനു ജോർജ്ജ് എന്ന അതുല്യ കലാകാരി. വലിയ അവകാശവാദങ്ങളും ആരവങ്ങളും ഇല്ലാതെ കലയെ പ്രയോഗികജീവിതവുമായി സമന്വയിപ്പിച്ചു കൊണ്ടുള്ള ജിഷയുടെ കലാസപര്യ പുതിയ ഉയരങ്ങൾ കീഴടക്കുമെന്നതിനു സംശയമില്ല.

# ഗ്രീഷ്മഋതുവിൽ ശാന്തിനികേതനത്തിൽ



രമ പ്രസന്ന പിഷാരടി



ഹൃദയത്തിൽ ആഹ്ളാദം നിറയുമ്പോൾ
ശതവർഷങ്ങൾക്കുമപ്പുറം
ഒരു വസന്തകാലപ്രഭാതത്തിലുണർന്ന
ഗാനത്തിന്റെ സുഖശീതളിമ
നിങ്ങൾക്കനുഭവപ്പെടും.
ആ ഗാനത്തിന്റെ മുഴക്കം
നിങ്ങളിലേക്കു പ്രവഹിക്കും.

**- ടാഗോർ**

കൽക്കത്തയിൽ ഗ്രീഷ്മകാലമായിരുന്നു. സൂര്യൻ തീക്കനൽ വാരിയെറിയുന്ന വേനൽക്കാലം. എന്നിരുന്നാലും സാഹിത്യാന്വേഷികൾ കൽക്കത്തയിലെത്തിയാൽ ആദ്യം കാണാൻ ശ്രമിക്കുക വിശ്വമഹാകവി ടാഗോറിന്റെ സ്മരണ നിറയുന്ന ജോറസങ്കോയിലെ ടാഗോറിന്റെ ജന്മഗൃഹവും ശാന്തിനികേതനത്തിലെ വിശ്വഭാരതി സർവ്വകലാശാലയുമായിരിക്കും.

കൽക്കട്ടമഹാനഗരം 'ദി സിറ്റി ഓഫ് ജോയ്' ആഹ്ളാദത്തിന്റെ, സന്തോഷത്തിന്റെ നഗരമെന്ന് അറിയപ്പെടുന്നു. 1773 മുതൽ 1912 വരെ ബ്രിട്ടീഷ് ഇന്ത്യയുടെ തലസ്ഥാനമായിരുന്നു കൽക്കത്ത. പത്തൊമ്പതാം നൂറ്റാണ്ടിലെ അതിന്റെ പ്രതാപകാലത്ത് കിഴക്കിന്റെ സെയിന്റ് പീറ്റേഴ്സ്ബർഗ് എന്നും കൊട്ടാരങ്ങളുടെ നഗരം എന്നും കൊൽക്കത്ത വിശേഷിപ്പിക്കപ്പെട്ടിരുന്നു. ബിരുദക്ളാസിൽ ധനതത്ത്വശാസ്ത്രം പഠിക്കുമ്പോൾ ഞങ്ങളോട് അദ്ധ്യാപകൻ പറഞ്ഞ ഒരു കാര്യം ഓർമ്മയിലെത്തി. ലോകരാജ്യങ്ങളുടെ വ്യവസായസ്ഥാപനങ്ങൾ ആസ്ഥാനമായി ആദ്യം തിരഞ്ഞെടുത്ത നഗരം കൽക്കട്ടയായിരുന്നുവെന്നും കൽക്കട്ടയുടെ പ്രതിശീർഷവരുമാനം ഭാരതത്തിലെ എല്ലാ സംസ്ഥാനത്തെയും പ്രതിശീർഷവരുമാനത്തെക്കാൾ കൂടുതലായിരുന്നുവെന്നുമായിരുന്നു അദ്ദേഹം ക്ളാസിൽ പറഞ്ഞത്. പല ലോകവ്യാപാരസ്ഥാപനങ്ങളും ആസ്ഥാനം കൽക്കട്ടയിൽ നിന്ന് മാറ്റുകയും, സാമ്പത്തികമാന്ദ്യത്തിന്റെ ആകുലതകൾ നഗരജിവിതത്തിനുണ്ടെങ്കിലും ഇന്നും കൽക്കട്ടയുടെ പഴമയുടെ പ്രൗഢിയുടെ പ്രതിഫലനം പലയിടങ്ങളിലും ദൃശ്യമാണ്. കൽക്കട്ടയിലേക്ക് ക്രിയേറ്റിവ് വിമൻ വാർഷികാഘോഷങ്ങൾക്കായി യാത്ര തിരിക്കുമ്പോൾ ആദ്യം മനസ്സിലുണ്ടായിരുന്നത് ടാഗോറിന്റെ ശാന്തിനികേതനം എന്ന പുണ്യഭൂമിയെ കാണണം എന്ന വിചാരമായിരുന്നു. വാർഷികാഘോഷത്തിന്റെ തിരക്കും കൽക്കട്ടയിലെ മലയാളിക്കൂട്ടായ്മകളുടെ സ്നേഹവും സന്തോഷവും തേൻമധുരമുള്ള മാങ്ങാച്ചട്നിയുമായി രണ്ടാം ദിവസം കടന്നു പോയി.

കൽക്കട്ടയിലെ ഗ്രീഷ്മകാലത്തിന്റെ ചൂട് അതികഠിനമായിരുന്നു. 2023 മെയ് 15ന് രാവിലെ രാമകൃഷ്ണാശ്രമം സന്ദർശിച്ചു. പിന്നീട് ദക്ഷിണേശ്വരത്തേക്കായിരുന്നു യാത്ര.



നായി. ലാളിത്യവും, ശാന്തതയും നിറഞ്ഞ ആ വസതി മനസ്സ് ശാന്തമാക്കി. പുറമേ ചുഴലിക്കൊടുങ്കാറ്റ് വീശിയപ്പോഴും നിർമ്മൽ ഹൃദയം ധ്യാന മൗനത്തിലായിരുന്നു. മദറിന്റെ പിൻഗാമികൾ അവിടെ മാലാഖമാരെ പോലെ നീങ്ങുന്നുണ്ടായിരുന്നു.

ഹൂഗ്ളി നദിയുടെ കിഴക്കേ തീരത്താണ് കൽക്കട്ടയിലെ ദക്ഷിണേശ്വരം ക്ഷേത്രം. ഹൂഗ്ളിയിൽ നിന്ന് ബോട്ടിൽ ദക്ഷിണേശ്വരത്തെത്തുമ്പോൾ സൂര്യൻ തീവെയിൽ കോരിയൊഴിച്ചിരുന്നു. അനേകം ശിവലിംഗങ്ങളും, രാധാകൃഷ്ണ, കാളി ഇവരുടെ പ്രതിഷ്ഠയുമുള്ള ദക്ഷിണേശ്വർ പ്രകൃതിഭംഗി കൊണ്ട് മനോഹരമാണ്. പഴയ നഗരത്തിന്റെ പഴമ ഇപ്പോഴും കൽക്കട്ടയെ ഭൂപടത്തിലെ പ്രത്യേക ഇടമാക്കി നിലനിർത്തുന്നു. കൽക്കട്ടയിലെ നിരത്തിലൂടെ 'നോ റെഫ്യൂസൽ' എന്നെഴുതിയ മഞ്ഞ അംബാസിഡർ കാറുകളുടെ ഒഴുക്കുണ്ട്, (അവർ പറയുന്ന തുക കൊടുത്തില്ലെങ്കിൽ റെഫ്യൂസ് ചെയ്യുമെങ്കിലും കൽക്കട്ടയിലെ യാത്രകൾക്ക് അവ സഹായകമായിരുന്നു. പിന്നിട് വിക്ടോറിയ മ്യൂസിയം കണ്ടു. അന്ന് വിശിഷ്ടാതിഥികൾ വന്നതിനാൽ മ്യൂസിയത്തിലും, ജോറസങ്കോയിലെ ടാഗോറിന്റ ജന്മഗൃഹത്തിലും പോകാനായില്ല.

കൽക്കട്ടയെ എഴുതുമ്പോൾ മൺകപ്പുകളിലെ ചായരുചി മറക്കാനാവില്ല. ഉച്ചയൂണിന് ഓർഡർ ചെയ്ത് കാത്തിരിക്കുമ്പോഴാണ് അതീവകൗതുകരമായി ഇങ്ങനെയെഴുതിയ ചുമന്ന ടീ ഷർട്ട് ധരിച്ച ഹോട്ടൽ സ്റ്റാഫിനെ ശ്രദ്ധിച്ചത്.

"Tea is Indias National Drink
Stronger than Vodka
Healthier than Rum
Cheaper than Scotch''

കൽക്കട്ടയിലെ കെറ്റിലുകളിൽ തിളച്ച് മറിയുന്ന ചായയുടെ കടുപ്പവും, ഇഞ്ചിരുചിയും ഈ വാക്കുകൾ സത്യമാണെന്ന് സാക്ഷ്യപ്പെടുത്തുന്നു.

ലോകത്തിന്റെ സ്പന്ദനം സ്നേഹമാണെന്ന് നിരന്തരം പറഞ്ഞു കൊണ്ടിരുന്ന മദർതെരേസയുടെ നിർമ്മൽ ഹൃദയ് എന്ന സ്നേഹവസതിയിൽ പോകാ

ക്രിയേറ്റിവ് വിമൻ വാർഷികാഘോഷ പരിപാടിയിലെ മുഖ്യാതിഥിയായിരുന്നു ഗുരു തങ്കമണിക്കുട്ടിയമ്മ. കൽക്കട്ടയിലെ ഗുരു തങ്കമണിക്കുട്ടിയമ്മയുടെ കലാമണ്ഡലം സന്ദർശിക്കാനായത് വളരെയധികം സന്തോഷമേകി. ദശാബ്ദങ്ങളായി കൽക്കട്ടയിൽ സ്ഥിരതാമസമാക്കിയ, കൽക്കട്ടയിലെ കലാലോകം ആദരവോടെ സ്മരിക്കുന്ന കഥകളി ഗുരു ഗോവിന്ദൻ കുട്ടിയുടെ സഹധർമ്മിണിയായ ഗുരു തങ്കമണിക്കുട്ടി ഞങ്ങളെയെല്ലാം സ്നേഹത്തോടെ ചേർത്തു നിർത്തിയതും വേദിയിലേറ്റി പൊന്നാടകൾ നൽകിയതും സ്നേഹാദരങ്ങളോടെ സ്മരിക്കുന്നു. പ്രഭചേച്ചിയും, മേനോൻ സാറും, മകൾ ദീപയും, കൽക്കട്ടയിലെ കൂട്ടായ്മയിലെ സുഹൃത്തുക്കളും കൂടെയുണ്ടായിരുന്നു.

കൽക്കട്ടയിൽ നിന്ന് ശാന്തിനികേതനത്തിലേയ്ക്ക് ഏകദേശം അഞ്ച് മണിക്കൂർ നീണ്ട യാത്ര ചെയ്യണം. വഴിയിലുള്ള ധാബ പോലെയുള്ള കടകളിൽ നിന്ന് ലൂച്ചി എന്ന പൂരിയും, പാന്തുവയും (ഗുലാബ് ജാമുൻ പോലെയുള്ള മധുരം), മട്ക ചായയും കഴിച്ച് യാത്ര തുടർന്ന് പതിനൊന്നരയോടെ ശാന്തിനികേതനത്തിലെത്തി. എഴുപത് രൂപ കൗണ്ടറിലടച്ച് വിശ്വഭാരതിയിലേക്ക് കടന്നു. അവിടെ മലയാളികളായ അദ്ധ്യാപകർ ധാരാളമുണ്ട്. കഥകളി അദ്ധ്യാപകരായ ശ്രീ മുകുന്ദനെയും, ശ്രീ ശങ്കരനാരായണനെയും കാണാനായി. കളരിയും, സാഹിത്യവിഭാഗവും കാണാനായില്ല. അതിവിശാലമായ ഏകദേശം 1130 ഏക്കറോളം വരുന്ന സർവ്വകലാശാല ക്യാമ്പസ് ഒരു ദിവസം കൊണ്ടാവില്ല. മോട്ടോർ ഓട്ടോറിക്ഷകൾ സർവ്വകലാശാലയിലെ പാതകളിലൂടെ ഒരു പ്രദിക്ഷണം ചെയ്ത് നമ്മളെ ഓരോരോ കാഴ്ചകൾ കാണിച്ച് തരും..

ശാന്തിനികേതനത്തിന്റെ പുണ്യഭൂവിനെ സ്പർശി

ച്ചപ്പോൾ ആദ്യമോർമ്മ വന്നത് ടാഗോറിന്റെ ഉദ്യാനപാലകനിലെ വരികളാണ്

'നൂറ്റാണ്ടുകൾക്കപ്പുറവും എന്റെ കവിതകൾ വായിക്കുന്ന വായനക്കാരാ!
വസന്തത്തിന്റെ ഖനിയിലെ ഒരു പൂവോ,
പാറി നടക്കുന്ന കാർമേഘങ്ങളിലെ
സ്വർണ്ണത്തരിയോ നിങ്ങൾക്കേകുവാൻ
എനിയ്ക്കാവില്ല..
വാതായനങ്ങൾ തുറന്ന്
പുറംലോകത്തെ കണ്ടാലും
പൂമൊട്ടുകൾ വിടരുന്ന
നിങ്ങളുടെ ഉദ്യാനങ്ങളിൽ നിന്നും
നൂറു വർഷങ്ങൾക്കപ്പുറം
പൊഴിഞ്ഞുവീണ പൂവുകളുടെ
സ്മൃതിസുഗന്ധം ശേഖരിക്കുക
ഹൃദയത്തിൽ ആഹ്ളാദം നിറയുമ്പോൾ
ശതവർഷങ്ങൾക്കുമപ്പുറം
ഒരു വസന്തകാലപ്രഭാതത്തിലുണർന്ന
ഗാനത്തിന്റെ സുഖശീതളിമ
നിങ്ങൾക്കനുഭവപ്പെടും
ആ ഗാനത്തിന്റെ മുഴക്കം
നിങ്ങളിലേയ്ക്ക് പ്രവഹിക്കും'

ശാന്തിനികേതനത്തിന്റെ പുണ്യഭൂവിനെ സ്പർശിച്ചപ്പോൾ ആദ്യമോർമ്മ വന്നത് ടാഗോറിന്റെ ഉദ്യാനപാലകനിലെ ഈ വരികളാണ്

നൂറ്റാണ്ടുകൾക്കപ്പുറം ടാഗോറിനെ തേടി ഞങ്ങൾ ശാന്തിനികേതനത്തിലെത്തി. കൽക്കട്ടയിലെ ഗ്രീഷ്മകാലം തീ കോരിയൊഴിക്കുകയാണ്. എങ്കിലും ശാന്തിനികേതനത്തിലെ പച്ചപ്പിനരികിൽ കാറ്റ് കുളിരുമായൊഴുകി.

ഇന്നത്തെ കൊൽക്കട്ടയിൽ നിന്ന് 130 കി.മി. വടക്ക് ബോൽഗ്രപൂർ ഗ്രാമപ്രദേശത്താണ് രബീന്ദ്രനാഥ് ടാഗോർ ശാന്തിനികേതൻ വിദ്യാലയം സ്ഥാപിച്ചത്, പ്രകൃതിയിൽ ലയിച്ചു ചേർന്നു ധ്യാനനിരതമായ സ്വൈരജീവിതം നയിക്കുവാൻ പറ്റിയ അന്തരീക്ഷം അവിടെ ടാഗോർ ഒരുക്കി. ടാഗോറിന്റെ പുല്ലുമേഞ്ഞ ആദ്യഗുരുകുലവും അതിന് മുന്നിലുള്ള പഠനമുറ്റവും അതേപോലെ ഇന്നും ശാന്തിനികേതനത്തിൽ കാണാനാകും.

മഹർഷിമാരുടെ ആശ്രമജീവിത മാതൃകയാണ് വിദ്യലയത്തിൽ ഉണ്ടായിരുന്നത്. കുട്ടികളെ വിദ്യാലയത്തിന്റെ സങ്കുചിതമായ ഭിത്തികൾക്കുള്ളിൽനിന്നു മോചിപ്പിച്ച് പ്രകൃതിയുമായി ബന്ധമുള്ളവരാക്കിത്തീർക്കുകയും അവർക്ക് സാമൂഹികമായിജീവിക്കുവാനും വളരുവാനും സ്വാതന്ത്ര്യം നൽകുകയും ചെയ്യുക എന്നതായിരുന്നു ടാഗോറിന്റെ ലക്ഷ്യം. 1913ൽ നോബൽ സമ്മാനത്തിൽനിന്നു ലഭിച്ച മുഴുവൻ തുകയും ശാന്തിനികേതനത്തിനു വേണ്ടി അദ്ദേഹം ചിലവഴിച്ചു. 'ഇൻഡ്യൻ രാഷ്ട്രീയ ജീവിതത്തിലെ മരുപ്പച്ച' എന്നാണ് ജവഹർലാൽ നെഹ്റു ശാന്തിനികേതനെ വിശേഷിപ്പിച്ചത്. 1921ൽ ഈ വിദ്യാലയം വിശ്വഭാരതി സർവകലാശാലയായി.



ശാന്തിനികേതനം, ശ്രീനികേതൻ എന്നീ രണ്ട് പ്രദേശങ്ങളിലായാണ് ഏകദേശം നാനൂറോളം ഏക്കറുള്ള വിശ്വഭാരതി സർവ്വകലാശാല വ്യാപിച്ച് കിടക്കുന്നത്. കൽക്കട്ടയിൽ നിന്ന് ഏകദേശം അഞ്ച് മണിക്കൂർ യാത്ര ചെയ്താൽ ശാന്തിനികേതനത്തിന്റെ പവിത്രഭൂമിയിലേക്കെത്താനാകും.

അന്തർദേശീയ സംഘടനയായ ക്രിയേറ്റിവ് വിമന്റെ വാർഷികാഘോഷങ്ങൾക്കായാണ് കൽക്കട്ടയിലെത്തിയത്. ഭുവനേശ്വർ വരെയെത്തി ശാന്തിനികേതനത്തിൽ പോകാനാകാതെ മടങ്ങിയ ഭൂതകാലത്തെ മുൻനിർത്തി ഇക്കുറി ശാന്തിനികേതനയാത്രയെന്ന സ്വപ്നം സാക്ഷാത്കരിച്ചതിന്റെ സന്തോഷം ഇപ്പോഴുമുണ്ട്. ശാന്തിക്നനികേതനത്തിലെ പച്ചപ്പിനു മേൽ സൂര്യൻ തീയെരിയിമ്പോഴും എവിടെയോ ടാഗോറിന്റെ വർഷാമംഗൽ കേൾക്കാനായി. രബീന്ദ്രസംഗീതത്തിന്റെ അലയൊലികൾ കാറ്റ് പാടി. ഗോത്രവർഗ്ഗക്കാർ അതിമനോഹരമായ വേഷാലങ്കാരങ്ങളോടെ നമ്മുടെ കൈ പിടിച്ച് നൃത്തം വച്ചു.

Kolkata, the city of joy is not spared from the haunting of spirits who refuse to leave

കൽക്കട്ടയിൽ നിന്ന് തിരികെ വരുന്നതിൻ മുൻപേയാണ് അലിപൂരിലെ പ്രശസ്തമായ കൽക്കട്ട ലൈബ്രറി കാണണമെന്നൊരാഗ്രഹം ഉള്ളിലുണ്ടായത്, ഹൗറയിൽ നിന്ന് പെയിഡ് ടാക്സിയിൽ ഏകദേശം പത്ത് കിലോമീറ്ററോളം ദൂരെയുള്ള ലൈബ്രറിയിലേയ്ക്ക് 3.30 യ്ക്ക് തിരിച്ചു. ഹുഗ്ളി പാലം കടന്നപ്പോഴേ മഴമേഘങ്ങൾ ആകാശം മൂടിയിരുന്നു. കാറ്റ് എപ്പോൾ വേണമെങ്കിലും വീശിയടിക്കുന്ന ചുഴലിക്കാറ്റായി മാറിയേക്കും എന്ന ഭയവും ഉണ്ടായിരുന്നു. വെറും പത്ത് മിനിട്ട് കൊണ്ട് ബംഗാൾ ഉൾക്കടലിൽ നിന്നുറവ കൊണ്ട് കൽക്കട്ടയെ കിടിലം കൊള്ളിച്ച് പോകുന്ന ചുഴലിക്കാറ്റ് ഒരു വരവിൽ തന്നെ കോടിക്കണക്കിന് നഷ്ടമുണ്ടാക്കാറുണ്ട് എന്ന് പ്രഭചേച്ചിയുടെ മകൾ ദീപ പറഞ്ഞു. നിർമ്മൽഭവനിൽ ആദ്യം കണ്ടത് തന്നെ ഭയാനകമായിരുന്നു.

മഴയെ തൊട്ടാണ് ദേശീയ ലൈബ്രറിയിലേയ്ക്ക് കയറിയത്.. വഴിയിൽ ഗാന്ധിയുടെ ലിഖിതങ്ങളും ടാഗോറിന്റെ പ്രതിമയും കണ്ടു, 250 വർഷം പഴക്കമുള്ള കെട്ടിടം. വിശാലമായ പച്ചപ്പ് നിറഞ്ഞ 30 ഏക്കറോളം വരുന്ന ലൈബ്രറിയിൽ ബാഗുകളും, ഫോണും ഒന്നും അനുവദനീയമല്ല. മഴ കനത്ത് തുടങ്ങിയിരുന്നു. വിസിറ്റേഴ്സ് ലോഞ്ചിൽ ഇരിക്കുമ്പോൾ അടുത്തിരുന്ന അനൂപയെന്ന വിദ്യാർത്ഥിയാണ് വാറൻ ഹേസ്റ്റിംഗ്സിന്റെ കഥ പറഞ്ഞത്. കൽക്കട്ടയിലെ മോസ്റ്റ് ഹോണ്ടഡ് പ്ളേസിൽ ഒന്നാണത്രേ ദേശീയ ലൈബ്രറി.

ഈ കെട്ടിടം മുമ്പ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ആദ്യത്തെ ഗവർണർ ജനറലായിരുന്ന വാറൻ ഹേസ്റ്റിംഗ്സിന്റെ വസതിയായിരുന്നു കൽക്കട്ടയിലെ ഇപ്പോഴുള്ള പബ്ളിക് ലൈബ്രറി. ഈ ലോകം വിട്ട് പോയിട്ടും വാറൻ ഹേസ്റ്റിംഗ്സിന്റെ ആത്മാവ് ഈ ദേശീയ ലൈബ്രറിയിൽ ചുറ്റി നടക്കുന്നുണ്ടെന്ന് പറയപ്പെടുന്നു. , ചില സമയങ്ങളിൽ അദ്ദേഹത്തിന്റെ മങ്ങിയ ദൃശ്യം കാണാം. ആളുകളെ ഭയപ്പെടുത്താനോ അവരെ ആക്രമിക്കാനോ അല്ല ഹേസ്റ്റിംഗ്സ് വരുന്നത് പകരം, ഹേസ്റ്റിംഗ്സിന്റെ പ്രേതം ഇവിടെ കറങ്ങിനടക്കുന്നത് അവൻ ജീവിച്ചിരുന്നപ്പോൾ കണ്ട് പിടിക്കാനാകാതെ പോയ ഒരു കറുത്ത ബ്യൂറോയെ കണ്ടെത്താനാണ്. ഈ ബ്യൂറോയിൽ ഹൗസ് ഓഫ് കോമൺസിൽ തന്റെ നിരപരാധിത്വം തെളിയിക്കാൻ കഴിയുന്ന പേപ്പറുകൾ ഉണ്ടെന്ന് അദ്ദേഹം വിശ്വസിച്ചു, പക്ഷേ അദ്ദേഹത്തിന് അത് കണ്ടെത്താനായില്ല. തനിക്കെതിരായ എല്ലാ കുറ്റങ്ങളും പിന്നീട് പിൻവലിച്ചെങ്കിലും, ആ പേപ്പറുകൾ കണ്ടെത്തുമെന്ന പ്രതീക്ഷയിൽ അദ്ദേഹം ഇപ്പോഴും തിരിച്ചെത്തുന്നു.

ഹൗറയിലെ പുതിയ ടെർമിനലെ വഴിയിലേക്ക് കടക്കുവാൻ വന്ദേ ഭാരത് ട്രെയിൻ ഉദ്ഘാടനം നടക്കുന്നതിനാൽ പരിമിതികളുണ്ടായിരുന്നു. മഹാത്മാഗാന്ധിയുടെ വാക്കുകൾ എഴുതിയ ബാനറിൽ ഇങ്ങനെയെഴുതിയിരുന്നു

So long asyou do not take the broom and the bucket Iyour hands you cannor make your towns and cities clean

കൽക്കട്ടയിലെത്തി നാലാമത്തെ ദിവസമാണ് ടാഗോറിന്റെ ജന്മഗൃഹമായ ജോറസങ്കോയിലേയ്ക്ക് പോകാനായത്. ഞങ്ങളുടെ പുസ്തകങ്ങളെല്ലാം ടാഗോറിന്റെ പ്രതിമയെ സാക്ഷ്യപ്പെടുത്തി അവിടെ പുനർപ്രകാശനം ചെയ്തു.

ജോറസങ്കോയിലെ ടാഗോറിന്റെ ജന്മഗൃഹത്തിൽ സൂസൻ ഓവൻ എഴുതിയ ഒരു കത്ത് പ്രദർശിപ്പിച്ചിട്ടുണ്ട്. യുദ്ധങ്ങളെ ഇഷ്ടപ്പെടാതിരുന്ന സൈനികനും, കവിയുമായ മകൻ വിൽഫ്രഡ് ഓവൻ ടാഗോറിന്റെ ഗീതാഞ്ജലി സ്ഥിരമായി വായിക്കാറുണ്ട് എന്നും When I go from here hence.. Let this be my parting word… എന്ന കവിതയാണ് ഇന്ന്




വായിച്ചതെന്നും അടയാളപ്പെടുത്തിയിരിക്കുന്നു. ഒന്നാം ലോകമഹാ യുദ്ധത്തിനൊടുവിൽ വിൽ ഫ്രഡ് ഓവൻ ഇരുപത്തഞ്ചാമത്തെ വയസ്സിൽ ഈ ലോകത്തോട് വിട പറഞ്ഞുവെങ്കിലും ഇന്നും അദ്ദേഹത്തിന്റെ കവിതകൾ കാലത്തെ കടന്നും ജീവിക്കുന്നു എന്നതിനൊരു തെളിവാണ് ശാന്തിനികേതനത്തിലും കാണാനായത്.

When I go from hence, let this be my paring word, that what I have seen is unsurpassable.

I have tasted of the hidden honey of this lotus that expands on the ocean of light, and thus I am blessed —let this be my parting word.

In this playhouse of infinite forms I have had my play and here have I caught sight of him who is formless.

My whole body and my limbs have thrilled with his touch who is beyond touch; and if the end comes here, let it come—let this be my parting word."

— Rabindranath Tagore, Gitanjali

ജോറസങ്കോയിലെ ഗൃഹത്തിൽ ടാഗോറിന്റെ സ്മൃതിചിത്രങ്ങളും വിശ്വമഹാകവിയുടെ അവ സാനദിനങ്ങളും വിശദമായി രേഖപ്പെടുത്തിയിട്ടു ണ്ട്. കൽക്കട്ട കണ്ട ഏറ്റവും വികാരനിർഭരമായ യാത്രയയപ്പാണ് വിശ്വമഹാകവിയ്ക്ക് ലഭിച്ചത്. ആൾക്കൂട്ടത്തെ നിയന്ത്രിക്കാൻ അധികാരികൾക്കാ യില്ല. അത്രമേൽ സ്നേഹവും, ആദരവും ലഭിച്ച മറ്റൊരു മഹാസാഹിത്യകാരൻ ഭാരതത്തിൽ ഉണ്ടാ യിട്ടില്ല എന്ന് നിസ്സംശയം പറയാനാകും.

അനേകം മുറികളും, വിശാലമായ അകത്തളവും, ടാഗോറിന്റെ ലോകപര്യടനവിവരണങ്ങളും, പെ യിന്റിംഗുകളും, നാടകചിത്രങ്ങളും, ധ്യാനഗൃഹ വും എല്ലാം ചേർന്ന ജോറസങ്കോവിൽ വിശ്വക വിയെ തേടി ഇനിയും ആരാധകരെത്തിച്ചേരും, അവിടെ സ്വപ്നസമാനമായ സ്മൃതിയുമാ യി ഉദ്യാനപാലകർക്കിടയിലൂടെ ഗീതാഞ്ജലി യിലെ ആത്മഗീതങ്ങൾ വീണ്ടും വീണ്ടും ഉണരും. പ്രപഞ്ചത്തിനുള്ള പ്രാർത്ഥനാഗീതങ്ങളിൽ നിന്ന് നൂറ്റാണ്ടുകൾക്കപ്പുറം വീണ്ടും കവിതകളുണരും..

നിറഞ്ഞ മനസ്സോടെയാണ് ശാന്തിനികേതനത്തിൽ നിന്ന് തിരികെയെത്തിയത്.

Reach high, for stars lie hidden in you. Dream deep, for every dream precedes the goal."

Tagore

സ്വപ്നങ്ങൾ കവിതകളാണെന്ന്, പ്രപഞ്ചസംഗീത മാണെന്ന്, മാനവികയിധിലഷ്ഠിതമായ സ്വാതന്ത്ര്യ മാണെന്ന് വിശ്വകവിയുടെ വാക്കുകളുടെ സുഗന്ധ വുമായി മടക്കയാത്ര. കൈത്തറിയും, കാലവും, സംഗീതവും, നൃത്തവും ചേർന്ന പ്രപഞ്ചസർവ്വക ലാശാലയുടെ ബൃഹദ് ലോകം . ആഹ്ളാദത്തിന്റെ, സന്തോഷത്തിന്റെ നഗരമേ നന്ദി..

കൊങ്കണി കഥ

# സിനിക്ക്

**ജ്ഞാനപീഠജേതാവായ കൊങ്കണി സാഹിത്യകാരൻ ദാമോദർ മൗജോയുടെ രചന**





ദാമോദർ മൌജോ

വിവർത്തനം രാജേശ്വരി ജി. നായർ

ഒന്നു രണ്ടു ജോലികൾക്കായാണ് ഞാൻ മഡ്ഗാമിൽ പോയത്. പതിനൊന്നു പതിനൊന്നരയായപ്പോൾ ഞാൻ വസുദേവിൻറെ കടയിലെത്തി. അവിടെ വെച്ചാണ് എൻറെ വകയിലെ ഒരു അമ്മാവനായ ബാബയെ കണ്ടത്. 'ബാബായ് നിങ്ങളെവിടെയാ?'

'ഇവിടെ.' ബാബ എന്നെ വിഡ്ഢിയാക്കി.

'അത് മനസ്സിലായി, എന്നാലും....'

'നിനക്കീ ബീർബലിൻറെ കഥയറിയാമോ?'

'ഏത്?'

'ബാദ്ഷാ ഏതോ ഒരു ദിവസം നമ്മുടെ രാജ്യത്ത് അന്ധരായുള്ളവർ എത്ര പേരുണ്ടെന്ന് ചോദിച്ചു. അപ്പോൾ ബീർബൽ......'

'ഈ കഥ എനിക്കറിയാം. നിങ്ങളിവിടെ നിന്നിട്ടും നിങ്ങൾ എവിടെ എന്നു ചോദിച്ചതിനു പറഞ്ഞതാണല്ലേ?'

ബാബ ചിരിച്ചു. ഇതാണ് ബാബയുടെ രീതി. എന്നാൽ എനിക്ക് ഒരു ദേഷ്യവും തോന്നിയില്ല. ബാബയോട് നമുക്ക് ഒരിക്കലും ദേഷ്യം തോന്നുകയില്ല. ആ മുഖം കണ്ടാലും!

'വീട്ടിൽ എല്ലാവരും സുഖമായിരിക്കുന്നോ?'

'ഒന്നാംതരം'

'കൊച്ചുമക്കളും?' ബാബ മൂത്ത മോനെ പ്രായമാകുന്നതിനു മുമ്പേ വിവാഹം കഴിപ്പിച്ചു. അതുകൊണ്ടിപ്പോൾ അമ്പത്തഞ്ചു വയസ്സ് കഴിയുന്നതിനു മുമ്പ് തന്നെ രണ്ടു കൊച്ചുമക്കളുടെ അപ്പൂപ്പനായി.

'ജനോത്താ*' എല്ലാത്തിനും ബാബയുടെ മറുപടി ഇതാണ്. വസുദേവിനോട് കാര്യം പറയുന്നതിനിടയിൽ ചോദിച്ചു

'മാധവൻറെ എഴുത്ത് വരുന്നില്ലേ?'

'ഇല്ലടോ! ഒരു മാസമായി കത്തു വന്നിട്ട്. ശരിക്കും വിഷമിക്കുവാ!' പറയുന്നതിനിടയിൽ വസുദേവിന്റെ നെറ്റിയിൽ ചുളിവുകൾ വീണു.

'എഴുത്ത് വരുന്നില്ലെന്ന് വിചാരിച്ചു പ്രയാസമോ?' ബാബ ഇടയിൽ കയറി. 'എഴുത്ത് വന്നാൽ പ്രയാസം... എഴുത്തിനെക്കുറിച്ച്? ഉണ്ടോ? പൈസാ വേണോ? എഴുത്തില്ലെങ്കിൽ അതിന്റെ അർത്ഥം എഴുതാൻ വേണ്ടി ഒന്നുമില്ല. അപ്പോൾ അവൻ സുഖമായിരിക്കുന്നു.'

വസുദേവ് ചിരിയോടെ തന്റെ ജോലിയിൽ മുഴുകി. അപ്പോഴാണ്, അകത്തു വെച്ച പഞ്ചസാര ചാക്ക് വാസുദേവിന്റെ ജോലിക്കാരൻറെ കൈ തട്ടി മറിഞ്ഞു കുറെ താഴെക്കു തൂവിയത്. വസുദേവ് കോപംകൊണ്ടു കണ്ണ് കാണാതായി. പഞ്ചസാരയെപ്പോലെ വിലകൂടിയ സാധനത്തിന്റെ ഒരു തരി താഴെ വീണാൽ ആർക്കാണ് ദേഷ്യം ഉണ്ടാകാത്തത്? എന്നാൽ ബാബയ്ക്ക് ഒട്ടും കുലുക്കമുണ്ടായില്ല.

'വസുദേവ് ഇത് കേക്ക്! ഗീതയിൽ പറഞ്ഞിട്ടുണ്ട്' ക്രോധാദ് ഭവതി സമ്മോഹ: സമ്മോഹാത് സ്മൃതി വിഭ്രമാ:' സ്മൃതി ഭ്രംശാത് ബുദ്ധിനാശോ' ബുദ്ധി നാശാത് പ്രണശ്യതി: നിനക്കിതിന്റെ അർത്ഥമറിയാമോ? വസുദേവിന്റെ നെറ്റിയിൽ വീണ്ടും ചുളിവുകൾ വീണു.

‘നിങ്ങൾ വീണ്ടും ഇത് പറഞ്ഞ് എരിയുന്ന തീയിലേക്ക് എണ്ണ കോരിയൊഴിക്കുകയാണോ, ബാബയ്?’

‘നിനക്കതിന്റെ അർത്ഥം മനസ്സിലായില്ലാ എന്ന് തോന്നുന്നു....’

‘എനിക്ക് മനസ്സിലായി...’

‘തെറ്റ് തിരിച്ചറിഞ്ഞിട്ടും അതിൽ നിന്നും പിടിവിടാതിരിക്കുന്നത് ദുഷ്ട സ്വഭാവമാണ്.’ ബാബയ് ചിരിച്ചു കൊണ്ടാണ് പറഞ്ഞത്.

‘നിങ്ങൾ എന്ത് വേണമെങ്കിലും പറഞ്ഞോ. ഇത്രയും പഞ്ചസാര താഴെ വീണു. എത്ര നഷ്ടം വന്നുവെന്ന് നിങ്ങൾക്കറിയാമോ? ദേഷ്യം വരത്തില്ലേ?’

‘നീ ആപത്ത് ക്ഷണിച്ചു വരുത്തുകയാണ്. ഞാൻ ദേഷ്യപ്പെടുന്നത് നീ എപ്പോഴെങ്കിലും കണ്ടിട്ടുണ്ടോ?’

ബാബായ് വസുദേവിന്റെ വായടപ്പിച്ചു. സത്യം പറഞ്ഞാൽ ബാബയെ ഒരിക്കലും ദേഷ്യത്തിൽ കണ്ടിട്ടേയില്ല. അദ്ദേഹത്തെ അറിയാവുന്ന ആർക്കും അതെ പറയാനാവൂ. ചിരി മാത്രം. നല്ലത് സംഭവിച്ചാലും ചിരി, ചീത്ത സംഭവിച്ചാലും ചിരി, ആരെങ്കിലും നല്ലത് പറഞ്ഞാൽ അപ്പോഴും ചിരി, ആരെങ്കിലും ചീത്ത പറഞ്ഞാൽ അപ്പോഴും ചിരി.

ആ പാവം ജോലിക്കാരൻ കുറച്ചു നേരം വിഷമിച്ചു നിന്നു. പിന്നീട് കുറ്റബോധത്തോടെ സഞ്ചിയെടുത്തു താഴെ വീണ പഞ്ചസാര അതിലേക്ക് നിറയ്ക്കാൻ തുടങ്ങി. മുകളിൽ നിന്നും അഴുക്കില്ലാത്തത് പഞ്ചസാരചാക്കിലേക്ക് തന്നെയിട്ടു. എന്നാൽ താഴത്തെ അഴുക്കുള്ളത് അതിലിടാൻ കഴിയുമോ? അത് വസുദേവ് വേറെ നിറച്ചുകൊണ്ടു വന്ന് ജോലിക്കാരനോട് ഉത്തരവിറക്കി ‘രണ്ടുകിലോയിലും കൂടുതലുണ്ട്. ഈ പഞ്ചസാര നീയെടുത്തോ. അതിന്റെ വില എനിക്ക് തന്നാൽ മതി. ആദ്യത്തെ തവണയായത് കൊണ്ട് ഞാൻ നിന്നെ വെറുതെ വിടുന്നു. കഴിഞ്ഞ ദിവസം എണ്ണയിൽ മണ്ണെണ്ണ ഒഴിച്ച് എന്നെ ബുദ്ധിമുട്ടിച്ചു. ഇത് രണ്ടാമത്തെ പ്രാവശ്യമാ. ശിക്ഷ കിട്ടിയില്ലെങ്കിൽ തെറ്റ് തിരുത്തില്ല. മര്യാദയ്ക്ക് കൊണ്ടുവന്നോ. അല്ലെങ്കിൽ നിന്റെ കടിഞ്ഞാൺ എന്റെ കയ്യിലാ. അതോർത്തോ.’

എനിക്ക് ജോലിക്കാരനോട് സഹതാപം തോന്നി. എങ്കിലും വസുദേവിനേയും കുറ്റം പറയാൻ കഴിയില്ല.

മുമ്പ് ഞങ്ങളുടെ തൊടിയിൽ ആട് കേറി മേഞ്ഞിരുന്നു. അയൽക്കാരനോട് എത്ര പറഞ്ഞിട്ടും ഒരു ഫലവും കണ്ടില്ല. അവസാനം മുള്ളുവേലി ഇടാൻ കുറെ പൈസ മുടക്കി. ഇപ്പോൾ ഒരു ആട് പോയിട്ട് ഒരു പൂച്ചയുടെ കാലടി പോലും അവിടെയില്ല. ശിക്ഷിക്കപ്പെട്ടങ്കിലെ തെറ്റ് തിരുത്തൂ എന്നത് വളരെ ശരിയാണ്.

ചിന്തകൾ കാട് തേടിയപ്പോൾ ഞാൻ പോകാനായി എഴുനേറ്റു.

‘നീ ഇപ്പോൾ എങ്ങോട്ടാ?’ ബാബയ് ചോദിച്ചു

‘ബാങ്കിൽ ഒരു ജോലിയുണ്ട്. അത് കഴിഞ്ഞാൽ നേരെ വീട്ടിലേക്ക്.’

‘വണ്ടിയുണ്ടോ’

‘ഉണ്ട്. വണ്ടി ശീലമായിക്കഴിഞ്ഞപ്പോൾ കാലുകൾക്ക് ജോലിയില്ലാതായി.’

ഞാൻ ചിരിച്ചു കൊണ്ടാണ് പറഞ്ഞത്.

‘ആശുപത്രിയിൽ ഒന്ന് പോയി വരാം.’ ബാബയ് എഴുന്നേറ്റു.

‘ശരി’

കാർ സ്റ്റാർട്ടാക്കി. വണ്ടി മുന്നോട്ടെടുക്കാൻ തുടങ്ങിയതാണ്.

‘നിർത്ത്, നിർത്ത്, കുറച്ചു നേരം’

ഞാൻ നിർത്തി.

ബാബയ് ഇറങ്ങിയിട്ട് വിളിച്ചു ’ഭീമപ്പാ’

പഞ്ചസാര തട്ടിയിട്ട ആ ജോലിക്കാരൻ അവിടെയുണ്ടായിരുന്നു. അയാൾ ഓടിവന്നു.

‘ഇതവന് കൊടുക്ക്. ആരുടെയെങ്കിലും കടം വെച്ചു താമസിപ്പിക്കുന്നത് നല്ലതല്ല. ഇല്ലെങ്കിൽ ഈ പത്തു രൂപയ്ക്ക് പകരം ഇരുപതു രൂപയുടെ ജോലി നീ വെറുതെ ചെയ്യേണ്ടി വരും.’ കാറിൽ കയറി ഇരുന്നിട്ട് വീണ്ടും അയാളെ വിളിച്ചിട്ട് പറഞ്ഞു ‘ഞാൻ തന്നതാണെന്ന് പറയേണ്ട!’

‘നീയും പറയേണ്ട.’ ബാബയ് എന്നോട് പറഞ്ഞു.

ബാബയെക്കുറിച്ചു നല്ലവണ്ണം അറിയാവുന്നത് കൊണ്ട് ഞാനൊന്നും മിണ്ടിയില്ല. അവിടവിടെയായി തുണി തുണ്ട് തുന്നി ചേർത്തിരിക്കുന്ന നിക്കർ, ഉപയോഗം കൊണ്ട് തേഞ്ഞു പകുതിയായ ചെരുപ്പ്, വെളുത്ത നീണ്ട താടി, ഇവയൊക്കെ അദ്ദേഹത്തിലേക്ക് നോട്ടമെത്തിക്കാതെ തന്നെ നേരെ മുന്നിൽ കണ്ടുകൊണ്ട് ഞാൻ വണ്ടിയൊതുക്കിയിട്ടു.

‘ആദ്യം നിൻറെ ജോലി നടക്കട്ടെ.’ ബാബയ് പറഞ്ഞു.

ഞാൻ ബാങ്കിൽ പോയി മടങ്ങി വന്നു.

‘പൈസ എടുക്കാനോ അതോ ഇടാനോ?’

‘എടുക്കാൻ’

‘വെരി ഗുഡ്! എടുക്കുന്നതാ നല്ലത്. പൈസ ഇടുന്നോൻ വിഡ്ഢിയാ!’

'വിഡ്ഢി?' ഞാൻ പൈസ എടുത്തുവെന്നുള്ളത് നേര്. എന്നാൽ ആദ്യം ഇട്ടതു കൊണ്ടല്ലേ എടുക്കാൻ കഴിഞ്ഞത്.

'പമ്പര വിഡ്ഢി! നമ്മൾ കഷ്ടപ്പെട്ട് ഉണ്ടാക്കുന്ന പൈസ. അത് കൊണ്ടുപോയി ബാങ്കിലിടുന്നത് വിഡ്ഢിത്തരമല്ലാതെ മറ്റെന്താണ്? സമ്പാദ്യം തെറ്റാണ്. ബുദ്ധിമാന്മാർ ജ്ഞാനം സമ്പാദിച്ച് അവർ മറ്റുള്ളവർക്ക് വീതിച്ചു കൊടുക്കുന്നു. എത്ര കൊടുത്താലും അതൊട്ട് തീരുകയുമില്ല. വിഡ്ഢികൾ ധനം സമ്പാദിച്ചിട്ടു സ്നേഹിതരും, അയൽക്കാരും, ബന്ധുക്കളും ഒക്കെ ചോദിക്കുമെന്ന് പേടിച്ചു തികച്ചും ഒരു അന്യനെപ്പോലെ അതെല്ലാം ബാങ്കിലിടുന്നു.'

ബാബയുടെ കഥകൾ കേൾക്കാൻ നല്ല രസമാണ്. ആഴമുള്ള വായനയും, അറിവും ഉള്ളതിനാൽ ഏതു വിഷയവും സംസാരിക്കുന്നത് കേട്ടിരിക്കാൻ തോന്നും. അസാധാരണമായ ഉയർന്ന ചിന്തയാണ് അദ്ദേഹത്തിൻറെത്. ഈ നാട്ടുകാരനെന്നോ, പുറം നാട്ടുകാരനെന്നോ വകഭേദമില്ല. ബാബയ് ഒരിക്കൽ പോലും സോപ്പ് ഉപയോഗിച്ചിട്ടില്ല. മറ്റുള്ളവർ ഉപയോഗിക്കുന്നത് വിലക്കുകയും ചെയ്യും. സോപ്പ് ഉപയോഗിച്ചാൽ വേദനയുണ്ടാക്കുന്ന അസുഖങ്ങൾ വരുമെന്നാണ് ബാബയുടെ വിശ്വാസം.

ബാബയ് ഒരിക്കലും മരുന്ന് കഴിക്കുകയോ മറ്റുള്ളവരെ കഴിപ്പിക്കുകയോ ഇല്ല. മരുന്ന് അഴുക്കാണെന്നു മാത്രമല്ല ശരീരത്തിന് ആവശ്യമുള്ള ചില ജീവാണുക്കളെ ഇല്ലാതാക്കാനും കഴിയും, ഗുളികൾ ബ്ലഡ് പ്രഷർ ഉണ്ടാക്കുമെന്നും അതൊക്കെ താത്കാലിക ആശ്വാസമാണെന്നും ഡോക്ടർ  പോലും സമ്മതിച്ചിട്ടുണ്ട്.

ബ്രഷും, പേസ്റ്റും, പൊടിയും ഒക്കെ പല്ലുകൾ കേടാക്കാനെ ഉപകരിക്കൂ  എന്നാണ് ബാബയുടെ വിശ്വാസം. ആവണക്കിൻറെയോ, മാവിൻറെയോ ഇലകൊണ്ടാണ് പല്ലുതേക്കുന്നത്. വീട്ടുകാർക്കും അത് കാണിച്ചു കൊടുക്കും.

കുട്ടികളെ സ്കൂളിലേക്കയച്ചു. എന്നാൽ അവർ പഠിക്കുന്നുണ്ടോ എന്ന് ഒരിക്കലും നോക്കിയിട്ടേ ഇല്ല. അദ്ദേഹത്തിൻറെ കുട്ടികളൊന്നും പഠിച്ചു മുന്നേറിയില്ല. ഒരു ദിവസം ഞാൻ അദ്ദേഹത്തോട് അതെപ്പറ്റി ചോദിച്ചു

'ബാബയ്  കുട്ടികൾ പഠിച്ചാലും ഇല്ലെങ്കിലും നിങ്ങൾ ഒരു വാക്കു പോലും പറയില്ല. അതെന്താ അങ്ങനെ?'

മറുപടിക്കൊട്ടും താമസം വന്നില്ല 'ഞാൻ കുട്ടികളെ സ്കൂളിലെക്കയച്ചു. അവിടെ എൻറെ ജോലി കഴിഞ്ഞു. എന്ന് വെച്ചാൽ കുതിരയെ വെള്ളത്തിനടുത്തു വരെ കൊണ്ടുപോകാം. വെള്ളം കുടിക്കൂ എന്ന് നിർബന്ധിക്കാൻ കഴിയുമോ? അതിനു ദാഹമുണ്ടെങ്കിൽ അത് കുടിക്കും.'

'അതൊക്കെ വെറും തത്വജ്ഞാനം മാത്രമാ! കുട്ടികൾ പഠിക്കണ്ട എന്ന് പറഞ്ഞാൽ പഠിക്കേണ്ടേ?'

'പഠിക്കണമെന്നുണ്ടെങ്കിൽ പഠിക്കും! അടിച്ചു പഠിച്ചിട്ടു എന്താ നേട്ടം?വിദ്യാഭ്യാസം എന്തിനു വേണ്ടിയാണ്? പൈസ സമ്പാദിക്കാൻ മാത്രമോ? **ബാന്ധോഡ്കാർ എത്ര പഠിച്ചു? ചൌഗ്ലി എത്ര പഠിച്ചു? ബിർള എത്ര പഠിച്ചു?'

ബാബയുടെ ചോദ്യങ്ങൾക്ക് ആർക്കും ഉത്തരമില്ല. ബാബയോടെ കാര്യം പറയാൻ എല്ലാവർക്കും ഇഷ്ടമാണ്. എന്നാൽ ആരെങ്കിലും വാദപ്രതിവാദത്തിന് മുതിർന്നു തോല്പ്പിക്കാമെന്നു കരുതേണ്ട. ബാബയ് അങ്ങോട്ട് ചെന്ന് തോൽപ്പിച്ചു കയ്യിൽ കൊടുക്കും. മഹാഭാരതവും രാമായണവും എല്ലാം അറിയാം. ഭഗവത് ഗീത അദ്ദേഹത്തിനു മന:പാഠമാണ്. ബൈബിളിലെ രണ്ടു നിയമവും പഠിച്ചിട്ടുണ്ട്. ഖുറാനിലെ കാരുണ്യവാനായ അള്ളാഹുവിനെക്കുറിച്ചും ആഴത്തിലുള്ള അറിവുണ്ട്.

ആഴത്തിൽ എന്തിനെക്കുറിച്ചും പഠിക്കുന്ന ബാബയ് ഗോർക്കി, ടോൾസ്റ്റോയിയെക്കുറിച്ചൊക്കെ നന്നായി അറിയാം. സ്റ്റാലിൻ, മഹാത്മാ ഗാന്ധി, നെഹ്റു ഇവരെക്കുറിച്ചൊക്കെ അഭിമാനിക്കുന്ന ബാബയ് രാഹുൽ സാംകൃത്യായനന്റെ വാക്കുകളെ ഉദ്ധരിച്ച് കൊണ്ട് എത്ര ഭംഗിയായാണ് സംസാരിക്കുന്നത്.

ഒരു കടങ്കഥയായ അദ്ദേഹം എന്നെ വിട്ടിട്ടില്ല, വിടുന്നുമില്ല. ഇത്രയും ബുദ്ധിമാനും, പഠിച്ചയാളും ആയിട്ടും ബാബയെപ്പോലെ തന്നെ കാണാനും, ജോലിചെയ്യാനും  ഉഷാറാണെങ്കിലും നാല് മക്കളും മെട്രിക്കുലേഷനെ നാല് വർഷം ദൂരെയ്ക്കകെത്തി നിർത്തി വീട്ടിൽ ഇരുപ്പാണ്.

മൂത്തവൻ മധുവിനു ഇപ്പോൾ ഇരുപത്തിമൂന്ന് വയസ്സ് ഇരുപത്തിരണ്ടു വയസ്സിന് മുമ്പ് തന്നെ ബാബയ് അവനെക്കൊണ്ട് കല്യാണം കഴിപ്പിച്ചു. ബന്ധത്തിൽ തന്നെയുള്ള ഒരു പാവപ്പെട്ട കുടുംബത്തിൽ നിന്നും. വീട്ടിൽ ഒരു സ്ത്രീ സാന്നിധ്യത്തിന്റെ അത്യാവശ്യവും പറഞ്ഞാണ് വിവാഹം ചെയ്യിപ്പിച്ചത്. ബാബയുടെ ഭാര്യ ആറാമത്തെ പ്രസവത്തോട് കൂടി അന്ത്യ ശ്വാസം വലിച്ചതും വീടാകെ ശൂന്യമായി. അതിനായി ചെയ്ത ശ്രമം അഭിനന്ദനീയമാണ്. അടുത്ത മൂന്നു വർഷത്തിനകം ബാബയ് രണ്ടു  കുട്ടികളുടെ അപ്പൂപ്പനാകും.

ബാബയുടെ വീട് സാവഡേമിലാണ്. വീടെന്നു പറഞ്ഞാൽ തറവാടാണ്. ബാബയുടെ ജോലി മുഴുവനും മഡ്ഗാമിലാണ്. എങ്കിലും സാവഡേമിലെ തറവാട് ഇളക്കാൻ ബാബയ് തയ്യാറല്ല. ബാബയുടെ വരുമാനത്തെക്കുറിച്ച് ആർക്കും ഒരു ഊഹം പോലുമില്ല. വീട്ടിൽ അരിക്കും ചോറിനും ഒന്നും ഒരിക്കലും പഞ്ഞമില്ല. എന്നാൽ ഇതിനപ്പുറം ഒന്നും എത്തുന്നുമില്ല. ഏറ്റവും കുറച്ചു ആഹാരം കഴിക്കുന്നതാണ് ഏറ്റവും കൂടുതൽ ഫലം ചെയ്യുന്നതെന്നാണ്, ബാബയുടെ വിശ്വാസം.

ഞാൻ ചിന്തിച്ചു കൊണ്ടിരുന്നപ്പോഴും ബാബ പറഞ്ഞുകൊണ്ടേയിരുന്നു.

'ഒരു കാര്യം മനസ്സിലാക്കണം. വിഡ്ഢിത്തങ്ങൾ ആവർത്തിച്ചു കൊണ്ടേ ഇരിക്കും. പക്ഷെ വിഡ്ഢി മാറുകയില്ല. ചിന്തിച്ചു നോക്ക്. ഒരു ബന്ധുവോ, അയൽക്കാരനോ, നിന്റെ കയ്യിൽനിന്നും നൂറു രൂപ കടം വാങ്ങിയാൽ നിനക്ക് വലിയ വിഷമമില്ല. കച്ചവടത്തിൽ നഷ്ടം വന്നാലും നിനക്ക് അത്രവലിയ ദു:ഖം തോന്നുകയില്ല. എന്നാൽ ആരെങ്കിലും നിന്നെ വഞ്ചിച്ചാൽ അത് നിന്റെ മനസ്സിനെ ആഴത്തിൽ മുറിപ്പെടുത്തും. ആരെങ്കിലും നിന്നെ വിഡ്ഢിയാക്കിയാലും വിലകുറഞ്ഞവനാണെന്ന തോന്നൽ ഉണ്ടാകും. പൈസ പോയാൽ അത്രയൊന്നും വിഷമം തോന്നുകയില്ല.'

'ഇപ്പോൾ എങ്ങോട്ടാ ആശുപത്രിയിലേക്കാ?'

'അതെ,...വിഡ്ഢിക്ക് ഒരു നല്ല വശമുണ്ട്. അവന് ഒരിക്കലും സുഖവും ദുഖവും ഇല്ല. നീ കേട്ടിട്ടുണ്ടോ ചെകുത്താൻ പോലും പോകാൻ മടിക്കുന്നിടത്ത് ഒരു വിഡ്ഢി പോകുമെന്ന്.'

ബാബയ് മരുന്നിനോ മറ്റെന്തെങ്കിലിനുമോ ആശുപത്രിയെന്നു കേട്ടാൽ കലിയാണ്! എന്നിട്ടിപ്പോൾ

'ആശുപത്രിയിൽ എന്തിനാ ബാബയ്?' ഞാൻ അദ്ദേഹത്തിൻറെ വാചകകസർത്തിനിടയിൽ കയറി.

'മധുവിന്റെ മോന് സുഖമില്ല. അവനെ കാണിക്കാൻ കൊണ്ടുവന്നിട്ടുണ്ട്.'

'എന്ത് പറ്റി?'

'ഇന്നലെ മുതൽ ഒന്നും കഴിക്കുന്നില്ല.'

'ഇപ്പോൾ മണി പന്ത്രണ്ടര കഴിഞ്ഞു. ഇപ്പൊഴും മധു ആശുപത്രിയിലുണ്ടാകുമോ?'

'മധുവിനൊപ്പം ഭാര്യയും വന്നിട്ടുണ്ട്. കുഞ്ഞിനെ അഡ്മിറ്റ് ചെയ്യാൻ കൊണ്ടുവന്നതാ. ഡോക്ടർ കൊണ്ടുപോകാൻ പറഞ്ഞാൽ കേശവിന്റെ വീട്ടിലേക്ക് പോകും.'

ബാബയുടെ ഏറ്റവുമിളായ സഹോദരനാണ് കേശവ്.

അപ്പോഴേക്കും വണ്ടി ആശുപത്രിക്ക് സമീപം എത്തിയിരുന്നു. വാതുക്കൽ തന്നെ മധുവുണ്ടായിരുന്നു. ബുഷ് ഷർട്ടിലും പാൻറ്സിലും ആയിരുന്നു അവൻ! രണ്ടു പിള്ളാരുടെ അച്ഛനാണെന്നു കൂടി തോന്നുകയില്ല.

മധുവിൻറെ ശ്രദ്ധ അവിടെങ്ങും ആയിരുന്നില്ല. ഞാൻ 'ശൂ ശൂ' എന്ന് അവനെ അടുത്തേക്ക് വിളിച്ചു. ബാബയ് ചോദിച്ചു

'എന്ത് പറ്റി?'

'കുഞ്ഞു പോയി' മധു വിങ്ങൽ അടക്കിക്കൊണ്ടു പറഞ്ഞു

'എന്ത്?' എനിക്ക് എന്റെ കാതുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല.

'മരിച്ചു പോയോ?' ബാബയ് ശാന്തനായി ചോദിച്ചു

'ഭാര്യ എവിടെ?' അപ്പോഴും ബാബയുടെ മുഖം ശാന്തമായിരുന്നു.

'അവളെ ഗോഗോളിൽ ആക്കിയിട്ടാണ് ഞാൻ വരുന്നത്. അവളോട് ഒന്നും പറഞ്ഞിട്ടില്ല.' എന്നോട് അങ്ങനെ പറയുമ്പോൾ മധുവിന്റെ വാക്കുകളിൽ വേദന തളം കെട്ടി നിന്നിരുന്നു. എന്റെ മനസ്സിന്റെ ഭാരം വർദ്ധിച്ചു.

'ഗുഡ്, സർട്ടിഫിക്കറ്റു വാങ്ങിയോ?'

ആശുപത്രിയിൽ നിന്നും ലഭിച്ച പേപ്പറുകൾ മധു പോക്കറ്റിൽ നിന്നും വലിച്ചെടുത്തു.

'ഓ.കെ.! നീ വാ' ബാബായ് വേഗം മുന്നോട്ടു നടന്നു.

എപ്പോഴോ മധുവിന്റെ കണ്ണുകൾ ദിശ തെറ്റി എന്നിലേക്ക് പാറി വീണതും മധുവിന്റെ നിയന്ത്രണത്തിന്റെ ചരട് പൊട്ടിപ്പോയി. ഞാൻ അവനെ തലോടി, കരയാതെ എന്നാശ്വസിപ്പിച്ചു. ആശുപത്രിയിലേക്ക് പോയി. നേഴ്സിനെ കാർഡ് കാണിച്ചു.

അവിടെ ഒരു ചെറിയ പൊതിയിൽ നിത്യമായ ഉറക്കത്തിൽ അത് കിടക്കുന്നുണ്ട്. ഒരു വയസ്സുള്ള ആൺകുഞ്ഞ്! വെറും മൂന്നു മാസം പ്രായമുള്ള കുഞ്ഞിൻറെ മാത്രം വലുപ്പമേ ആ പൊതിക്കുള്ളൂ. അത്രയൊക്കയെ പറ്റിയിട്ടുണ്ടാവൂ! സമയാസമയങ്ങളിൽ പാലും മറ്റാഹാരവും ലഭിച്ച കുഞ്ഞുങ്ങൾ അങ്ങനെയാവില്ല. എന്റെ മനസ്സിൽ കരച്ചിൽ പൊട്ടിയൊഴുകി. മനസ്സിനെ ശക്തിപ്പെടുത്തി കണ്ണുകളിലേക്ക് എത്തുമായിരുന്ന ദു:ഖത്തിൻറെ തുള്ളികളെ തടുത്തു നിർത്തി.

'അവനെ എടുക്കൂ. കൊണ്ടുപോകാം.' ശാന്തചിത്തനായി ബാബയ് പറഞ്ഞു.

അനുസരിക്കാൻ മാത്രം അറിയാവുന്ന മകൻ മുന്നോട്ടേക്ക് നീങ്ങി. ആ ചെറിയ പൊതിക്കെട്ട് എടുക്കുമ്പോൾ അയാളിലെ അച്ഛൻ ഹൃദയവേദനയാൽ പുളഞ്ഞു കണ്ണുകൾ നിറഞ്ഞൊഴുകി. വളരെ സൂക്ഷിച്ചാണ് ആ കുഞ്ഞ് പൊതിയെ അവൻ പൊക്കിയെടുത്തത്. ആദ്യം ബാബയ്, നടുവിൽ ഞാൻ, പുറകിൽ മധു' ഞങ്ങൾ പുറത്തേക്കിറങ്ങി കാറിൽ കയറി.

'നീ ഞങ്ങളെ വണ്ടിയുടെ അടുത്തു വിട്ടാൽ മതി. ഒന്നരയുടെ വണ്ടിക്ക് ഞങ്ങൾ സാവഡേമിനിനു പൊക്കോളാം.' ബാബയ് പറഞ്ഞു.

'എന്ത്? ഇവനെയും കൊണ്ടോ?' ഞാൻ ചോദിച്ചു

'അതിനെന്താ? ഗോഗോളിൽ പോയി ആദ്യം മധുവിന്റെ ഭാര്യയെ കൂട്ടി ഞങ്ങളെ സ്റ്റേഷനിൽ വിട്ടാൽ മതി. സാവഡേമിൽ എത്തിയാൽ പിന്നെ ഞാൻ രാജാവ്. ഇവിടെ ആരെ തിരഞ്ഞു പോണം?' ബാബയ് 'എവിടെയായാലും ഒന്നുമില്ല' എന്ന മട്ടിലുള്ള സംസാരം എനിക്കൊട്ടും പിടിച്ചില്ല. പുറകിലത്തെ സീറ്റിൽ മധു ഒരു കുഞ്ഞ് ശരീരവും ഏന്തി ദു:ഖം തളർത്തിയ ശരീരവുമായി ഇരിക്കുന്നുണ്ട്.

'ഇവിടുത്തെ ശ്മശാനം വളരെ നല്ലതാണ് ബാബയ്.'

'അങ്ങനെയെങ്കിൽ ഇവിടെ ചെയ്യാം. ആദ്യം ബാബുലയുടെ കടയിൽ പോയി പാസ്സ് എടുക്കണം.'

'ഇവനെയും കൊണ്ടോ?' എൻറെ കണ്ണുകൾ മിഴിഞ്ഞു പോയി.

'ശരി. മധുവിനെ ഗോഗോളിൽ വിടാം എന്നിട്ട് എല്ലാ ജോലിയും ചെയ്യാം.'

മധുവിനെ ഗോഗോളിലെക്ക് കൊണ്ടുപോയി. വീടിനു മുന്നിൽ കാർ നിർത്തി. ബാബായ് അകത്തേക്ക് ചെന്ന് മരുമകളോട് ആശ്വാസത്തിന്റെ രണ്ടു വാക്ക് പറയുമെന്നാണ് ഞാൻ കരുതിയത്. എന്നാൽ മധു ഇറങ്ങാൻ വേണ്ടി അദ്ദേഹം ഡോർ തുറന്നു കൊണ്ടു നിന്നു. മധു ഇറങ്ങി.

'നീ ചെല്ല്, ഒരു വിളക്ക് കത്തിച്ചു വെക്കാൻ പറ.' ഇതും പറഞ്ഞു ബാബയ് കാറിൽ കയറി ഇരുന്നു. എന്ത് കൊണ്ടാണിങ്ങനെ? ബാബയ് ഇത്രയും സിനിക്കായി പോയത് എന്തുകൊണ്ടാണ്? സത്യത്തെ നേരിടാനുള്ള ഭയമാണോ?

ഞാൻ വണ്ടി തിരിച്ചു. ബാബുലുവിന്റെ കട അടയ്ക്കുന്നതിന് മുമ്പ് പാസ്സ് എടുക്കണം.

എൻറെ മൌനം കണ്ടു ബാബയ് ചിരിച്ചു.

'നിനക്കറിയാമോ'മരണമെന്ന് പറഞ്ഞാൽ സൗമ്യം! മോസ്റ്റ് നാച്ചറൽ ആക്റ്റ്! ജനനം ആക്സിഡെൻറ്! ശരിക്കും പറഞ്ഞാൽ നമ്മൾ ജനിക്കുന്നത് കരഞ്ഞു കൊണ്ടാണ്. ലൌകികതയുടെ വേദനകൾക്കെല്ലാം പരിഹാരമാണ് ഈ പുതു ജീവിതം.'

മൌനത്തിന്റെ വല്മീകത്തിനുള്ളിൽ ഞാൻ കാത് കൂർപ്പിച്ചിരുന്നു.

'മരിച്ചതിനെ ഓർത്ത് കരയുന്നത് പരിഹാസ്യമാണ്! മരിച്ചത് ശരീരം മാത്രം! ആത്മാവിനു മരണമില്ല! നമ്മൾ കരയുന്നുവെന്ന് പറയുന്നത് ശരീരമാണ്! ഈ ശരീരമെന്നു പറയുന്നത് എന്താണ്? മണ്ണ്! സചേതനമായിട്ടിരിക്കുന്നതാണ് മനുഷ്യൻ. അചേതനമായിട്ടുള്ള ശരീരം മണ്ണാണ്!'

ഒരു വേള മധുവിന്റെ മുഖം മുന്നിലേക്കെത്തി. ഒപ്പം അമ്മയുടെയും. എൻറെ രണ്ടു പെൺകുട്ടികളുടെയും മുഖം കണ്ണുകൾക്ക് മുന്നിൽ തെളിഞ്ഞു. എനിക്കാകെ അസ്വസ്ഥത തോന്നി.

'നമ്മൾ ഇഷ്ടപെടുന്നത്, സ്നേഹിക്കുന്നത്, ആ ശരീരത്തെയാണ്, ദേഹത്തെയാണ്. നാം ആത്മാവിനെ പ്രേമിക്കുവാൻ പഠിക്കണം....'

ബാബയുടെ വാക്കുകൾ ചെവിയിലേക്ക് വീണപ്പോൾ സ്വയം വീണത് പോലെയോ എടുത്തെറിഞ്ഞത് പോലെയോ തോന്നിയപ്പോൾ ചോദിക്കാതിരിക്കാൻ കഴിഞ്ഞില്ല.

'ജനിക്കുമ്പോൾ നമ്മൾ കരയുന്നതു പോലെ മരിക്കുമ്പോൾ പടക്കം പൊട്ടിച്ച് ആഘോഷിക്കണം'ഈ ജീവൻ മുക്തമാക്കപ്പെട്ട കാലചക്രത്തെ ഓർത്ത്?'എന്നാൽ ഈ വാക്കുകൾ വെളിയിലേക്ക് വന്നില്ല. ഞാൻ പൂർണ്ണമായും അന്തർമുഖനായി ഇരുന്നു.

കട അടയ്ക്കാൻ തുടങ്ങിയപ്പോഴാണ് ഞങ്ങൾ ചെന്നത്. ഞാൻ അകത്തേക്ക് ചെന്ന് പാസ്സിന് വേണ്ട കാര്യങ്ങൾ എഴുതിക്കൊടുത്തു. കുട്ടിക്ക് ഇപ്പോഴും ഒരു വയസ്സ് പൂർത്തിയാകാത്തതിനാലും പല്ലുകൾ കിളിർക്കാത്തതിനാലും അവനെ ദഹിപ്പിക്കാനുള്ള അന്ത്യ ക്രിയ മാത്രം. മേൽവിലാസം എഴുതുന്ന സമയത്ത് ഞാൻ വെളിയിലേക്ക് നോക്കി. ബാബയ് ആരെയൊ വിളിക്കുകയാണ്.

'എന്ത് പറ്റിയെടോ? എവിടെയെത്തി?'

'ഒന്നുമില്ല. ഇവിടെയുണ്ട്. കുറച്ചു ജോലിയുണ്ട്.'

അവിടെ രണ്ടു രൂപ നൽകാനായി ഞാൻ പോക്കറ്റിൽ കയ്യിട്ടതും 'വേണ്ട വേണ്ട' എന്ന് വിലക്കി ബാബ പണം നൽകി. ശ്മശാനത്തിലേക്ക് കൊണ്ടുപോകുവാൻ ഒരു മുഴം വെള്ളത്തുണിയുമായി ഞാൻ വഴിയിലേക്കിറങ്ങി.

'നന്നായി ഇവിടെ ചെയ്യുന്നത് ആ! അതിവിടെ ചെയ്തു! എനിക്ക് ഈ ശ്മശാനം ഇഷ്ടപ്പെട്ടു. നമ്മുടെ എല്ലാ പൂർവികരും ബന്ധുക്കളും ഇവിടെ

തന്നെയല്ലേ?'
ഞാൻ ശ്മശാനത്തിൽ അനേകം തവണ വന്നിട്ടുണ്ട്. ശവസംസ്ക്കാരത്തിനു വന്നതാണെങ്കിലും രണ്ടു കച്ചവടക്കാർ എന്നിലേക്ക് നോട്ടമയച്ച് കച്ചവടക്കാര്യം സംസാരിക്കുന്നുണ്ട്. അയൽക്കാരന്റെ കുറ്റവും കുറവും ഒക്കെ പറയുന്നതിൽ വിശ്വാസമർപ്പിച്ച് ആളുകൾ നോക്കി നിൽക്കുന്നുണ്ട്. അത് വിട്, ഞാനടക്കമുള്ളവർ ആവശ്യമില്ലാത്ത കാര്യങ്ങൾ സംസാരിക്കുന്നുണ്ട്. എന്നാലും ആളുകളുടെ മരണവേളയിൽ... ബാബ വർത്തമാനം പറയുന്നത് കണ്ടാൽ അയൽക്കാരന്റെ കുട്ടികൾ ആരോ ആണ് മരിച്ചതെന്ന് തോന്നും.
ശ്മശാനത്തിൻറെ മുന്നിൽ വണ്ടി നിർത്തി ഞങ്ങൾ അകത്തേക്ക് കടന്നു. അവിടുത്തെ ആൾ ഊണ് കഴിക്കാൻ പോയതാണ്. തിരിച്ചു വരണം.
നേരത്തെ ചോദിക്കണമെന്ന് കരുതിയതാണ്. എങ്കിലും ഇപ്പോഴാണ് ചോദിക്കാൻ തോന്നിയത്
'ഒരു കാര്യം ചോദിക്കട്ടെ ബാബയ്! ഈ ചെറിയ ആശുപത്രിയിലേക്ക് കൊണ്ടുവന്നപ്പോൾ ബാബയ്ക്ക് സംശയം തോന്നിയില്ലേ?'
'തോന്നി. സാവഡേമിലെ ഡോക്ടർക്ക് സംശയം തോന്നിയിട്ടാണ് ഈ ആശുപത്രിയിലേക്ക് അയച്ചത്.'
എൻറെ ഹൃദയം വീണ്ടും വിങ്ങി. കൊച്ചുമോനെ ആശുപത്രിയിലേക്ക് അയച്ചിട്ട് വാസുദേവിനോട് ഗീതയിലെ പ്രവചനങ്ങൾ നൽകിയ ബാബയ് ഏതു തരമാണ്?
'നീ ഇങ്ങനെ ചെയ്യ്', ബാബയ് സൂചിപ്പിച്ചു. 'ഗോഗോളിൽ പോയി മധുവിനോട് വരാൻ പറ. നീ വീടിനു വെളിയിൽ ആരുടെയും അടുക്കൽ പോകാതെ മാറി നിന്നാൽ മതി. നിനക്ക് അകത്തേക്ക് പോകാൻ വിഷമമുണ്ടെങ്കിൽ.'
'എന്നെ നിങ്ങൾ വിഷമിപ്പിക്കാതിരുന്നാൽ മതി.' മന:പ്പൂർവമല്ലാതെ പുറത്തു വന്ന വാക്കുകൾക്ക് മൂർച്ച കൂടിപ്പോയെന്നു തോന്നുന്നു. ബാബയുടെ കണ്ണുകൾ എൻറെ കണ്ണുകളെ കോർത്തെടുത്തു. വേണോ വേണ്ടയോ എന്നുള്ള ഒരു വേദന ആ കണ്ണുകളിൽ മിന്നിപ്പൊലിഞ്ഞു. ഒരു നിമിഷത്തേക്ക് മാത്രം.
'ഞാൻ പോയി മധുവിനെ കൊണ്ടുവരാം. എന്നാൽ നിങ്ങൾ?'
'ഞാൻ ഇവിടെ നിൽക്കാം. ശ്മശാനക്കാരൻ വരേണ്ട സമയമായി. ബിസൈഡ്സ് എനിക്ക് ഈ സ്ഥലം ഇഷ്ടപ്പെട്ടു. അറിവുണ്ടായിരുന്നവരും ഇല്ലാത്തവരുമായിരുന്ന പ്രായമായ പൂർവികർ അവരുമായി സംസാരിച്ചു കൊണ്ട് എത്ര സമയം വേണമെങ്കിലും ഞാൻ ചെലവഴിക്കാം.'
അധികം കേൾക്കാൻ നിൽക്കാതെ ഞാൻ വണ്ടിക്കകത്തു കയറി. ഗോഗോളിലേക്കുള്ള യാത്രക്കിടയിൽ അടക്കി വെച്ചിരുന്ന പ്രയാസമെല്ലാം അണപൊട്ടി കുതിച്ചൊഴുകി. ആ പിഞ്ചുകുഞ്ഞിനെ ഓർത്തല്ല... എന്തിനാണെന്നറിയില്ല ഒരു പക്ഷെ മധുവിന്റെ വേദനയുടെ ആഴം കണ്ടാവും.
ബാബയുടെ സഹോദരൻ കേശവ് വീട്ടിൽ ഉണ്ടായിരുന്നു. അയാളോടു വിവരമെല്ലാം പറഞ്ഞു. അയാൾ മധുവിനൊപ്പം വരാൻ തയ്യാറായി. കേശവിൻറെ ഭാര്യ പുറത്തേക്ക് വന്നു. നാല് പൂക്കൾ കൊണ്ടുവന്നു കയ്യിൽ തന്നു. അവളുടെ നെറ്റിയിലെ ചുളിവുകൾ എനിക്ക് എണ്ണാനാവുന്നതിനും അപ്പുറമായിരുന്നു. അതിന്റെ അർത്ഥം തിരയാൻ ഞാൻ മിനക്കെട്ടില്ല. നിർജ്ജീവമായ ശരീരം ആ വീട്ടിലേക്ക് കൊണ്ടുപോകുന്നതിനു മുമ്പ് തന്നെ അവളുടെ വിചാരം എന്തായിരിക്കുമെന്ന് അറിയാമായിരുന്നു.
മധു വീണ്ടും ആ ശരീരം പൊക്കിയെടുത്തു, വളരെ ശ്രദ്ധയോടെ!
വഴിയിൽ വെച്ചാണ് കാര്യങ്ങളുടെ ചുരുളഴിഞ്ഞത്. 'കേശവ് മനസ്സ് തുറന്നു 'കഴിഞ്ഞ രണ്ടു ദിവസമായിട്ട് കുഞ്ഞിന് വയറ്റിളക്കമായിരുന്നു . എന്നാൽ ബാബയ്ക്ക് ഇഷ്ടപെടുമോ എന്ന് സംശയിച്ചു ഡോക്ടറെ കാണിച്ചില്ല. കാണിച്ചപ്പോഴാകട്ടെ വേഗം ആശുപത്രിയിലേക്ക് മാറ്റാൻ ആവശ്യപ്പെട്ടു. ബാബയുടെ ഇഷ്ടക്കേട് ഓർത്ത് 'എന്തിന്? സ്വന്തം ഇഷ്ടങ്ങളുടെയും അനിഷ്ടങ്ങളുടെയും ചരടിൽ ബാബയ് എന്തിനാണ് മറ്റുള്ളവരെ കെട്ടിയിടുന്നത്? ഞാൻ സോപ്പ് ഉപയോഗിക്കുകയില്ല എങ്കിൽ വീട്ടിൽ മറ്റാരും ഉപയോഗിക്കരുത് എന്നത് ശരിയാണോ? കുട്ടിക്ക് ടിന്നിലെ പാലാണോ നല്ലത് അതോ മുലപ്പാലാണോ എന്ന് തീരുമാനിക്കുന്നത് അമ്മയാണോ അതോ അമ്മൂമ്മയാണോ?
'ഞങ്ങളുടെ മട്ടൻ നല്ലതാണന്നു പറയുന്നിടത്തു പോയി പത്തു രൂപ പൊടിച്ചു രുചിയറിഞ്ഞു വരുന്ന ബാബയ് മരുന്ന് മേടിക്കാനോ ഡോക്ടറെ കാണിക്കാനോ തയ്യാറാകാഞ്ഞത് അത്ഭുതം തോന്നുന്നു.' പറയുമ്പോഴേക്കും കേശവിൻറെ കണ്ണുകൾ പൊട്ടിയൊലിച്ചിരുന്നു.
ജോലിക്കാരന് പത്തു രൂപ കൊടുത്തിട്ട് ആരോടും പറയരുതെന്ന് പറഞ്ഞ ബാബായ് എൻറെ കണ്മുന്നിലേക്കെത്തി. അദ്ദേഹത്തിന് അങ്ങനയെ ചെയ്യാൻ കഴിയൂ!

തത്വം! മണ്ണാങ്കട്ട!
ജോലിക്കാരൻ ഇതുവരെയും വന്നില്ല. ജോലിക്കാരൻറെ ഭാര്യ ഉണ്ടായിരുന്നു. അവൾ പറഞ്ഞു 'കുട്ടിയുടെ കുഴി ഞാനെടുക്കാം.'
'ആവശ്യമുണ്ടെങ്കിൽ നിന്നോട് പറയാം.'ബാബയ് പറഞ്ഞു.
സ്ഥലം തെരഞ്ഞെടുത്തു. ബാബയ് കൂന്താലിയെടുത്തു കുഴിക്കാൻ തുടങ്ങി.
'നീ എപ്പോഴെങ്കിലും തൊടിയിൽ പണിയെടുക്കാറുണ്ടോ?'
ഞാൻ 'ഇല്ലെ'ന്നു തലയിളക്കി.
മധു കുഞ്ഞിനെ ഇറുക്കി നെഞ്ചോടണച്ചുപിടിച്ചു മൌനമായി കരഞ്ഞുകൊണ്ടിരുന്നു 'കരച്ചിൽ വീരൻ' എന്ന് ആരോ പ്രഖ്യാപിക്കുന്നത് പോലെ.
'എന്നും രാവിലെ കുറച്ചു നേരം. ദിവസം മുഴുവൻ പിന്നൊന്നും ചെയ്തില്ലെങ്കിലും കുഴപ്പമില്ല. നല്ല ആരോഗ്യവും ഉണ്ടാകും.'
കുഴിയെടുത്തു.
മധുവിന്റെ തേങ്ങൽ പൊട്ടിയൊലിച്ചു. ആ കുഞ്ഞ് ശരീരം വേദനിക്കരുതെന്ന് കരുതി പതുക്കെ...വളരെ പതുക്കെ കുഴിയിലേക്ക് വെച്ചു. പൂക്കൾ സമർപ്പിച്ചു. മണ്ണിട്ടു. ബാബയ് സ്വന്തം കൈകൾ കൊണ്ട് മണ്ണിട്ട് മൂടി. ആ ജോലിക്കാരി സ്ത്രീ പർദയുടെ അറ്റം കൊണ്ട് കണ്ണീരൊപ്പുന്നുണ്ടായിരുന്നു. ബാബയ് പറഞ്ഞു 'ഇവിടെ രാത്രിയിൽ കുറുക്കൻ വരാറുണ്ട്. മുകളിൽ വലിയ ഭാരമുള്ള കല്ലുകൾ വെക്കണം.'
കേശവ് ഒരെണ്ണം എടുത്തുകൊണ്ടു വന്നു.
'വലുത് വേണം' എന്ന് പറഞ്ഞു കൊണ്ട് ബാബയ് തന്നെ കല്ല് തേടി നടന്നു.
'കുറുക്കനെ നിങ്ങൾക്കറിയില്ല. രാത്രിയിൽ വന്നു മനുഷ്യനെപ്പോലെ കുഴി മാന്തും. നല്ല ഭാരമുള്ള കല്ല് വെച്ചാൽ മതി.'
ബാബയ് തപ്പി തപ്പി കുറ്റിക്കാട്ടിലേക്കിറങ്ങി. താമസിച്ചെങ്കിലോ എന്ന് കരുതി ഞാനും ബാബയുടെ പുറകെ കുറ്റിക്കാട്ടിലേക്കിറങ്ങി. പാറ പോലെ ഉറച്ചു നിന്ന ബാബയ് തുവാല വായിൽ തിരുകി തേങ്ങൽ അടക്കി നിശ്ശബ്ദം കരയുന്നു. 'കരച്ചിൽ വീരൻ' എന്ന പട്ടം ആരെങ്കിലും ചാർത്തിക്കൊടുക്കും പോലെ. അറിയാത്ത ഭാവത്തിൽ ഞാൻ ശബ്ദം ഉണ്ടാക്കാതെ പിന്നോക്കം തിരിഞ്ഞു. പെട്ടെന്ന് ബാബയ് തിരിച്ചെത്തി.
'ഏസ്, അവിടെ ഒരു വലിയ കല്ലുണ്ട്. എന്നാൽ എനിക്ക് പോക്കാൻ കഴിയുന്നില്ല. നീ നിന്റെ ഭർത്താവിനോട് പറഞ്ഞ് ആ കല്ല് എടുത്തിവിടെ വെപ്പിക്കണം. ഇന്നാ, ഈ അഞ്ചു രൂപയെടുത്തോ. ഞാൻ പിന്നീട് വന്നു നോക്കും കേട്ടോ! കുറുക്കൻ കുഴി മാന്തിയേക്കരുത്.

*നല്ലത് എന്നർത്ഥം വരുന്ന പോർച്ചുഗീസ് വാക്ക്
** ഗോവയിലെ പ്രഥമ മുഖ്യമന്ത്രി

# എന്റെ തൊയക്കാവ്

# മഴത്തുള്ളികൾക്ക് സ്മാരകങ്ങൾ



നൂറനാട് മോഹൻ

മഴത്തുള്ളി തന്റെ കൂട്ടുകാരോട് പറഞ്ഞു
ഞാൻ ഭൂമിയിലേക്കു പോവ്വാ.
നിങ്ങളും പോരുന്നോ എന്റെ കൂടെ?
നമുക്കൊന്നായി മണ്ണിലൊഴുകിപ്പരക്കാം.
തോടായും... പുഴയായും... കാട്ടരുവിയായും...
പണ്ടെങ്ങോ പൂർവ്വികർക്കൊപ്പം ഭൂമിസന്ദർശനം
നടത്തിയിട്ടുണ്ട് മഴത്തുള്ളി.
ഒഴുകിപ്പരന്ന് നമ്മളെവിടെ ലയിക്കും?
സമുദ്രത്തിൽ....
അവിടെ അവസാനിക്കുമോ...?
മഴത്തുള്ളിക്കിലുക്കങ്ങൾ ഒന്നിച്ചു.
ഇല്ലില്ല... നീരാവിയായി ആകാശത്തേക്കുതന്നെ
നമ്മൾ തിരികെയെത്തും. മേഘപാളികളിൽ
നാമൊളിക്കും. പിന്നെയും മഴയായി പെയ്യും...
വീണ്ടും നീരാവിയായി തിരികെ....
ഹോ... എന്തു രസമായിരിക്കും?
മഴത്തുള്ളികൾ തുള്ളിച്ചാടി.
ഞങ്ങളും ഒപ്പം കൂടുവാ...
അവർ സംഘശക്തിയായി മേഘമലകളിൽനിന്ന്
മഴയായി, പിന്നെ കൊടും പേമാരിയായി പെയ്തി
റങ്ങി. മേഘപാളികൾ കൂട്ടിമുട്ടി മിന്നൽപ്പിണറുക
ളുതിർത്തു... ഹുങ്കാരനാദം മുഴക്കി...
ഇഷ്ടമുള്ളിടത്തൊക്കെ ഭൂമിസഞ്ചാരികളാകാൻ
കൊതിച്ച് പേമാരിയായി മണ്ണിലേക്കിറങ്ങിയ മഴ
ത്തുള്ളികളൊന്നു ഞെട്ടി...! കെട്ടിക്കിടക്കാൻ നീർ
ത്തടങ്ങളില്ല... ഒഴുകാനിടങ്ങളില്ല...
ശ്മശാനങ്ങളേ... എവിടെ ഞങ്ങടെ
സഞ്ചാരപഥങ്ങൾ... തോടുകളെവിടെ... തണ്ണീർ
ത്തടങ്ങളെവിടെ... വയലേലകളെവിടെ...?
മലകളും അടിവാരങ്ങളുമില്ല... ചിരിച്ചു ചില
ച്ചൊഴുകാൻ കാട്ടരുവികളില്ല...
എവിടെ... എവിടെപ്പോയി നമ്മുടെ തണുവാർന്ന
യിടങ്ങൾ...?
കാടില്ല മക്കളേ... നാടില്ല മക്കളേ... നമ്മൾ
സ്വപ്നം കണ്ട നന്മകളില്ലിവിടെ...
എന്ത്...?
നാടുമുടിയന്മാർ കൊന്നുമൂടിയുയർത്തിയ സമാ
ധിസ്മാരകങ്ങൾ മാത്രം...

മേഘക്കീറുകളിൽ നിന്നും ഇടമുറിയാതെ മഴത്തു
ള്ളികൾ കൊടുംമഴയായി മണ്ണിൽ പതിച്ചു. അവ
ജലകുമ്പാരമായി ഇടവഴികളും നടവഴികളും താണ്ടി
സ്വച്ഛമായ ഇടങ്ങൾ തേടിയൊഴുകി.
തലയുയർത്തി ഗർവ്വ് കാട്ടുന്ന മഹാസൗധങ്ങൾ
മുന്നിൽ... നാടായ നാടുമുഴുവൻ കെട്ടിപ്പൊക്കിയ
മതിലുകൾ.... മലകൾ മൂടോടെയിടിച്ചിട്ട് അട
ഞ്ഞുപോയ തണ്ണീർത്തടങ്ങൾ...
സഞ്ചാരമാർഗ്ഗങ്ങളില്ലാതെ മഴത്തുള്ളികളൊന്നി
ച്ച് വമ്പൻ വെള്ളക്കെട്ടുകളായി, മഹാസൗധങ്ങ
ളിലേക്കും മനുഷ്യക്കൂടാരങ്ങളിലേക്കും നാട്ടുപാ
തകളിലേക്കും നഗരപ്പൊങ്ങച്ചങ്ങളിലേക്കും
കലിപൂണ്ട് ഇരച്ചുകയറി.
കടലിൽ പതിച്ച മഴത്തുള്ളിക്കൂട്ടങ്ങൾ ക്ഷോഭത്തോ
ടെ ഭീകര തിരമാലകളായടിച്ചുകയറി മനുഷ്യജീവിത
ങ്ങളെ തച്ചുടച്ചു.
മഴത്തുള്ളി ഒരു നിമിഷം സങ്കടത്തോടെയോർത്തു
തന്റെ പിതാമഹന്മാർ സ്വൈരവിഹാരം നടത്തിയി
രുന്ന ഭൂമിയുടെ മഹാഭാഗ്യങ്ങൾ മനുഷ്യകരങ്ങ
ളാൽ മാഞ്ഞുമറഞ്ഞിരിക്കുന്നു.
മഴസൗന്ദര്യം ഇനിമേൽ വാഴ്ത്തപ്പെടേണ്ടതില്ല.
മഴപ്പേര് സംഹാര രുദ്രയെന്നാകുന്നു. നാടുമുടിയർ
ക്ക് മഴ പേടിസ്വപ്നമാകട്ടെ...
ഈ തടവറകളിൽ ഇനിയുള്ള കാലവും പെയ്തിറ
ങ്ങണം... എല്ലാ തടവറകളും പൊട്ടിച്ചെറിയണം...
സ്വച്ഛന്ദമായിരുന്ന പ്രകൃതിക്കുമേൽ ചൂതാട്ടം
നടത്തിയ മനുഷ്യവർഗ്ഗത്തിന്റെ പൊറുതി ജലം
കൊണ്ടു മുട്ടിക്കണം...
സർവ്വ ചരാചരങ്ങളേ... നിങ്ങൾ സാക്ഷി...
ഭൂമിയിൽ സംഹാരതാണ്ഡവമാടിത്തിമിർത്ത മഴ
ത്തുള്ളിയും കൂട്ടുകാരും ആവിയായി, അദൃശ്യരാ
യി ആകാശപ്പരപ്പിലേക്ക് പറന്നുമറയുമ്പോഴും അവ
രിൽ നിരാശയുടെ ചിണുക്കമുണ്ടായിരുന്നു.

# ബയോളജിക്കൽ ക്ലോക്ക്



പ്രശാന്ത്. ജി

നിറഞ്ഞ സൗഹൃദമാണ്. അതിനപ്പുറം എന്തോ മനസ്സിൽ തീർത്തുമുണ്ട്. ഒരു പക്ഷേ അവളുടെ ദുഖങ്ങളുടെ നിശ്ശബ്ദ ശ്രോതാവിനപ്പുറം.രണ്ടു വർഷങ്ങളിൽ പിന്നോട്ട് നോക്കിയാൽ മറവിയുടെ കോണിൽ എവിടെയോ ആയിരുന്നു മായ അയാൾക്ക്. പുതിയ കാലത്തിന്റെ സാങ്കേതിക വിദ്യയിൽ പൊടിയൂതി പുതുക്കിയ ബന്ധം. പഴയ കോളേജ് കൂട്ടായമ പരിചയം പുതുക്കലിനും കാലുവാരലുകൾക്കപ്പുറവും നീങ്ങി, കൂടിച്ചേരലിൽ എത്തിയപ്പോൾ തിരിച്ചെത്തിയ പരിചയം. പ്രതിമ അല്ലെന്ന് തോന്നിക്കാൻ വേണ്ടി മാത്രം ഇടക്ക് ഒന്ന് മുഖമുയർത്തി ചുറ്റും നോക്കി വീണ്ടും എവിടെയോ മിഴി ഉറപ്പിച്ച് വിരലറ്റം വരെ സാരിയിൽ ഒതുക്കി ഒരു വല്ലാത്ത ഇരിപ്പ്. അടുത്ത് പോയി പരിചയം പുതുക്കിയപ്പോൾ കുറഞ്ഞ വാക്കുകളിൽ മറുപടി. കൂടുതലൊന്നും ചോദിച്ചില്ല. അല്ലെങ്കിലും കാൽ നൂറ്റാണ്ടിന്റെ മാറ്റം പലരിലും പല രീതിയിലാണ്.

ഒടുങ്ങാത്ത കലപില ശബ്ദങ്ങൾക്കിടയിൽ സംഘാടകൻ സുനിൽ തന്നെയാണ് തീരുമാനമെടുത്തത്. ഒരോരുത്തരായി മുന്നോട്ട് വന്ന് രണ്ട് മിനുട്ട് സംസാരിക്കണം , എന്തിനെ പറ്റിയും ആവാം. ജോലി, കുടുംബം, കുട്ടികൾ, വീട് അങ്ങിനെ എന്തും. മായയുടെ ഊഴത്തിൽ പരിമിതവാക്കുകൾക്കവസാനം പിൻവലിഞ്ഞതും അയാൾ ശ്രദ്ധിക്കായ്കയല്ല. അറിയാതെ ഒന്ന് പാളി നോക്കിയപ്പോൾ കണ്ണുകൾ ഉടക്കിയത് ആവർത്തിച്ചു കൊണ്ടിരുന്നപ്പോൾ, അർദ്രതയുടെ തുടർചലനങ്ങൾ വല്ലാതനുഭവപ്പെട്ടു മനസ്സിൽ. റെയിൽവേയിൽ ജോലി ആണെന്നും അമ്മ മാത്രമേ ഉള്ളൂ എന്നും കൂട്ടരിലാരോ പറഞ്ഞറിഞ്ഞു.

വാക്കുകളിലെ ധന്യാത്മകത, കൃത്യം ഒരാഴ്ച അവസാനത്തിൽ വന്ന മായയുടെ ഫോൺ കോളിൽ ഏറെ ശ്രദ്ധിച്ചത് അതാണ്. ക്രമേണ അതൊരു പതിവു വിളിയായി. പിന്നെ പിന്നെ ആർദ്രത നിറഞ്ഞ ആവലാതികൾ. മദ്യത്തിന് കീഴടങ്ങി ഉപേക്ഷിച്ച ഭർത്താവ്. പാതി ജീവിതത്തിലനുഭവിച്ച ഒറ്റപ്പെടൽ. നിശ്ശബ്ദശ്രോതാവിനപ്പുറം അയാൾ നിസ്സഹായനായിരുന്നു, മായക്ക് അയാൾ ജോലി ചെയ്യുന്ന നഗരത്തിനടുത്ത് ജോലി മാറ്റം കിട്ടുന്നത് വരെ.

അമ്മയോട് ഒന്നിച്ച് ജോലി സ്ഥലത്തേക്ക് മാറി താമസിക്കാൻ അവൾക്ക് ഉത്സാഹക്കുറവില്ലെങ്കിലും അമ്മയ്ക്ക് വിഷമം തറവാട് വിട്ടു താമസിക്കാൻ തന്നെ. അയൽപക്കങ്ങളിൽ ആരെന്നറിയാത്ത ഫ്ളാറ്റിലെ ജീവിതം. വാര്യാന്തങ്ങളിലെ നാട്ടിലേക്കുള്ള യാത്ര കാത്തിരിക്കുന്ന അമ്മയുടെ വിഷമങ്ങൾ കാണായ്ക അല്ല. അച്ഛൻ ഉണ്ടാക്കിയ വീട്, അതിന് കഷ്ടപ്പാടുകൾ, രണ്ടാം നിലയിൽ ഒരു മുറി കൂട്ടിയെടുക്കാൻ അമ്മയുടെ ഓഹരി വിറ്റ കാര്യം, പലപ്പോഴും പറഞ്ഞു തുടങ്ങുക ഇങ്ങനെ ആണെങ്കിലും ഒടുവിൽ എത്തി നിൽക്കുക തെക്കേ മൂലയിൽ കൂവളച്ചുവട്ടിൽ അച്ഛന്റെ അസ്ഥിത്തറയിൽ സന്ധ്യാവിളക്ക് മുടങ്ങുന്നതിനെക്കുറിച്ചുതന്നെ ആവും. മകളുടെ സ്വരുപ്പിടിക്കാത്ത കുടുംബ ജീവിതത്തിന്റെ ആധി ആത്മാവായി തീർന്ന മനുഷ്യനോട് ഒരു തിരി വെട്ടത്തെ സാക്ഷിയാക്കി അമ്മ എന്നും പറയുന്നതും അവൾക്ക് മനസ്സിലാവാറുമുണ്ട്.

രണ്ടു പേരുടെയും ജോലി സ്ഥലങ്ങൾ ഒരു മണിക്കൂർ ദൈർഘ്യമുണ്ടെങ്കിലും ഒരു വാര്യാന്തത്തിൽ നാട്ടിലേക്കുള്ള യാത്ര ഒരുമിച്ചായത് യാദൃശ്ചികതയൊന്നുമല്ല. പറഞ്ഞുറപ്പിച്ച് തന്നെ ആണ്. നാട്ടിലെത്താൻ മൂന്ന് നാല് മണിക്കൂർ അയാൾക്ക്. മായക്ക് അത്രയും സമയം വേണ്ട. മാത്രമല്ല മായ ജോലി ചെയ്യുന്ന സ്റ്റേഷൻ വഴി ആണ് ട്രെയിൻ പോവുന്നതും. ബോഗി നമ്പർ പറഞ്ഞു കൊടുത്തതാണെങ്കിലും വാതിൽക്കൽ വന്ന് സ്വീകരിച്ച് അമ്മയുടെ കൈപിടിച്ച് ട്രെയിനിൽ സഹായിച്ചത് തുടർയാത്ര കളുടെ തുടക്കമായിരുന്നു. ഇരു വരും

പങ്കിട്ടിരുന്ന യാത്രയിൽ, എതിർ ദിശയിൽ അലറി കടന്നുപോയ തീവണ്ടികൾ പോലും അവരുടെ സംസാരങ്ങൾക്ക് തടസ്സമായില്ല.

സ്ഥിരം യാത്രകൾ തുടർക്കഥ ആയി. ആഴ്ച ഒടുക്കത്തെ യാത്രകളും മടക്കയാത്രയും ഒരു വികാരമായി. ഒരു ട്രെയിനിലാവാൻ ജോലി സമയം ക്രമപ്പെടുത്തി രണ്ടു പേരും പലപ്പോഴും. അവളുടെ അലക്ഷ്യമായ വേഷങ്ങളിൽ കൃത്യമായ മാറ്റം. കണ്ടു തഴമ്പിച്ച സാരികൾ പുതു കോടി മണത്തിന് വഴിമാറിയിരിക്കുന്നു. ആഭരണങ്ങളിൽ ഒരു കളർ സെൻസ് വന്നപോലെ. വസ്ത്രത്തിന് ചേരുന്ന രീതിയിൽ. ഉറക്കം ഘനീഭവിച്ചിരുന്ന യാത്രകൾ പഴങ്കഥകൾ ആണിപ്പോൾ. മമ്മൂട്ടിക്കും മോഹൻ ലാലിനും വേണ്ടി കലഹിച്ചപ്പോൾ മഞ്ജു വാരിയറിൽ ഐക്യപ്പെട്ടു. പഴയ ശ്രീനിവാസൻ തമാശകളിൽ പൊട്ടിച്ചിരിച്ചു. മുകുന്ദനെയും പുനത്തിലെനെയും ഓർമ്മപുതുക്കി. രവിയിലും മൈമുനയിലും കണ്ണുകൾ പരസ്പരം ഉടക്കി പിൻമാറി പല യാത്രകളിൽ.

ഈ വാര്യാന്തത്തിൽ നാട്ടിലേക്കുള്ള യാത്ര മുടങ്ങുന്നത് ജോലി ചെയ്യുന്ന സ്ഥലത്തിനടുത്തുള്ള ഒഴിവാക്കാനാകാത്ത ഒരു വിവാഹത്തിൽ പങ്കെടുക്കാൻ. നേരത്തെ പറഞ്ഞതും ആണ്. മായയുടെ മാറ്റമില്ലാത്ത സ്ഥിരം ഫോൺ വിളികൾക്ക് പൊതു സ്വഭാവമാണെങ്കിലും ഇന്നതു പോലെ ആയില്ല. ശബ്ദ വ്യത്യാസം അതിലെ പതുങ്ങൽ ആദ്യമെ തോന്നിച്ചു. ഇന്ന് നാട്ടിലേക്കില്ലല്ലോ എന്ന ചോദ്യത്തിന് പ്രത്യേകിച്ച് ഉത്തരം പറയേണ്ടതില്ലെങ്കിലും അതിലെ ശബ്ദവീചികൾ എന്തോ പരതുന്നതായി തോന്നിയത് കാതുകൾക്കല്ല ഹൃദയത്തിനു കൂടി ആണ്. ഞാനും പോകുന്നില്ല, അമ്മ മാത്രമേ പോകുന്നുള്ളൂ. വൈകീട്ട് ഇവിടെ, എന്റെ വീട്ടിൽ നിൽക്കാം എന്ന് ഒറ്റ ശ്വാസത്തിൽ കാതിൽ കേട്ടത് ഒരു വൈദ്യുത തരംഗമായി അവശേഷിച്ചു കുറച്ച് ഏറെ നേരം. സ്റ്റേഷനിൽ കാത്തിരിക്കാം. മറുപടിക്ക് സമയം തരാതെ ഫോൺ നിർത്തിയത് അതിലേറെ പരിഭ്രമവും തീർത്തു.

ഹൃദയത്തിൽ തൊട്ടത് വിവേകത്തിന് വഴി മാറി. തത്കാലം ഫോൺ ഓഫ് ചെയതു കുറച്ച് സമയത്തേക്ക്. വീണ്ടും വിളി ഒഴിവാക്കാൻ മാത്രമല്ല. ചില സമയത്ത് ഫോൺ ഒരു അസംബന്ധമാണ്. കാൻറീനിലെത്തി ഒരു ചായ ഓർഡർ ചെയ്തു മാറിയിരുന്നു. പറഞ്ഞ വാക്കുകളിലല്ല, രീതി ആണ് അസ്ഡാളിപ്പിച്ചത്. സ്വയം ആലോചിച്ചു നോക്കി. തെറ്റെന്തിലും. ഏയ്, അങ്ങനെ തോന്നാനേ ഇല്ല.

കാര്യങ്ങൾ മാറ്റി മറിച്ച് തീരുമാനപെട്ടത് പെട്ടെന്ന് തന്നെ. നാളത്തെ വിവാഹം ഒഴിവാക്കി നാട്ടിൽ പോവണം. മനസ്സ് ശരിയാക്കി എടുക്കണം. തൽകാലം മായയോട് അറിയിക്കാതെ. ട്രെയിൻ നീങ്ങിയശേഷം പറയാം. അത്യാവശ്യകാര്യത്തിന് എന്ന് പറയണം. പറയാതെ പോവാൻ അയാൾക്ക് പറ്റില്ല. ആത്മാവിൽ കളവ് അയാൾക്ക് പറ്റില്ല അവളോട്. സ്ഥിരം ട്രെയിനിൽ ടിക്കറ്റെടുത്തു , സ്ഥിരം സ്ഥലം ഒഴിവാക്കി ഏറ്റവും പിറകിൽ മനപൂർവ്വം കയറി ഇരുന്നു. അറിയാതെ ഉറങ്ങിപ്പോയി.

പറഞ്ഞു കേട്ടിട്ടുണ്ട്. ചില സമയങ്ങളിൽ മനസ്സ് നമ്മളെ വിളിച്ചുണർത്തുമെന്ന്. 'ബയോളജിക്കൽ ക്ലോക്ക്' എല്ലാ ജീവജാലങ്ങളിലും അത്യാവശ്യ കാര്യങ്ങൾക്ക് ഉറക്കത്തെ ഉണർത്തുന്ന ചക്രം. ട്രെയിൻ മായയുടെ സ്റ്റേഷൻ അടുക്കുന്നതും ഉണർന്നു പോയതും സ്റ്റേഷനിൽ ഇറങ്ങിയതും ഇങ്ങനെ എന്തൊക്കെയോ ആണ്. വിവേകത്തിന് ഹൃദയത്തിന്റെ മുകളിൽ ഒരു നിയന്ത്രണവും പറ്റാവുന്നതല്ല ഈ സമയങ്ങളിൽ. പ്ലാറ്റ് ഫോമിൽ കാത്തുനിൽക്കുന്ന മായയെ കണ്ടിട്ടും അത്ഭുതം തോന്നാതിരുന്നത് മനസ്സിന്റെ അനിയന്ത്രതാസ്ഥ കൊണ്ടു തന്നെ.

ആദ്യം മൗനം പൊട്ടിച്ചത് മായ തന്നെ. രണ്ട് കാപ്പിക്ക് പറഞ്ഞു കൊണ്ട്. ഒഴിഞ്ഞ പ്ലാറ്റ് ഫോം ബഞ്ചിൽ അടുത്തത്തിരുന്ന് താഴോട്ട് നോക്കിയിരുന്ന് കാപ്പി കുടിക്കുന്ന മുഖത്ത് ഒരു കുന്നോളം ഗൗരവമുണ്ട്. കാതങ്ങളുടെ അകലവുമാണ്.

എനിക്കിതൊരു പരീക്ഷണമായിരുന്നു. മായ വിങ്ങി തുടങ്ങി. നഷ്ടവും. വർഷങ്ങൾക്ക് ശേഷം അദ്ദേഹം വിളിച്ചിരുന്നു. തിരിച്ചു വരണമെന്ന്. തീരുമാനമെടുക്കാൻ ബുദ്ധിമുട്ട്. സ്വഭാവത്തിലൊന്നും മാറ്റമില്ല എന്നാണ് അന്വേഷിച്ചറിഞ്ഞത്. അതുകൊണ്ട് തന്നെ മറന്നു തുടങ്ങിയ പഴയ കാലം മാറ്റി നിർത്തുന്നത്. നിങ്ങളിന്ന് ഇവിടെ വരാതിരിക്കണം എന്നായിരുന്നു പ്രാർത്ഥന മുഴുവൻ. അദ്ദേഹം തിരിച്ചു വരട്ടെ. അത് നിങ്ങളുടെ നൻമയുടെ കൂടെ ആവശ്യമാണ്. പെട്ടെന്ന് പറഞ്ഞൊപ്പിച്ച് നടന്നു നീങ്ങിയ മായ ഒന്നു കൂടെ തിരിഞ്ഞു നിന്നു. അമ്മ നാട്ടിൽ പോവുകയാണ് എന്ന് കളളം പറഞ്ഞതിന് ഒന്നു കൂടെ ക്ഷമ കൂടി ചോദിക്കാൻ. ചെയ്ത അവിവേകത്തിന് കൈകൂപ്പി മാപ്പ് അപേക്ഷിക്കാൻ.പൊട്ടിയ ചരടുകൾ നേരെ ആവില്ലെങ്കിലും പുതിയ ചരടുകൾ പൊട്ടാതിരിക്കാൻ.

# ജീവിതകഥ

രേഷ്മ ലെച്ചൂസ്

ഒരു കവിത കൂടി
എഴുതി വയ്ക്കേണം
എൻ ജീവിതത്തിന്റെ കവിത
ജീവിതം എന്ന കവിത
തുടങ്ങുന്നത് ജനനത്തോടെയാണ്.

അമ്മയുടെ ചൂട് പറ്റി
അമ്മയുടെ ഈണത്തിലുള്ള
താരാട്ട് പാട്ടും
കേട്ടുറങ്ങിയൊരാ നാളുകൾ
അച്ഛന്റെ സ്നേഹത്തോടെയുള്ള
ലാളനകളേറ്റു വാങ്ങിയ
ആ കുട്ടിക്കാലം
എൻ വളർച്ചയിൽ
സന്തോഷിച്ച രണ്ട്
ജന്മങ്ങൾ അച്ഛനും അമ്മയും
ആ സുന്ദര ബാല്യത്തേ
കുറിച്ചൊരു വരി കുറിക്കേണം

പിച്ച വച്ചു നടന്നതും
അച്ഛന്റെ തോളിരുന്നു
അമ്പിളി മാമനെ പിടിച്ചതും
മുത്തശ്ശി കഥകൾ കേട്ട് വളർച്ചയുടെ പടവുകൾ
താണ്ടിയൊരാ നാളും
കുറിച്ചു വയ്ക്കേണം

കൗമാരത്തിൽ മാവിൽ
കല്ല് എറിഞ്ഞു
മാങ്ങ വീഴുതുന്നതും
തെറ്റ് ചെയ്തു നുണ പറഞ്ഞു
രക്ഷപ്പെട്ടുന്നതും
എഴുതി വയ്ക്കേണം
ആ തെറ്റിനെ തിരുത്തി
ശരിയിലേക്ക് കൈ
പിടിച്ച് നടത്തിയ
അച്ഛനെ കുറിച്ച് എഴുതി വയ്ക്കേണം.

യൗവനത്തിലെന്നോ മനസ്സിൽ
വിരിഞ്ഞ പ്രണയവും
ഒന്നും ഇല്ലാത്തവൾക്കായി
സ്വജീവിതം വെടിയാൻ വയ്യെന്ന്
പറഞ്ഞവൻ ഇട്ടിട്ട് പോയപ്പോ
ജീവിതത്തിൽ പുതു വെളിച്ചമേകിയ അമ്മയെ
കുറിച്ചും
എഴുതി വയ്ക്കേണം.

ജീവിതം എന്നെന്ന് പഠിപ്പിച്ച
പലരെയും കുറിച്ചും
തോറ്റു പോയിയെന്നു
തോന്നിയൊരാ നാളിൽ
നിന്ന് വിജയിക്കാൻ
പഠിപ്പിച്ച ആ നാൾ
വഴികളെ കുറിച്ചും
എഴുതി വയ്ക്കേണം.

ജീവിതമെന്ന കവിതയുടെ ഒടുവിലായി
മരണമെന്ന മൂന്നക്ഷരം കൂടി
എഴുതി വയ്ക്കേണം.

# ബസ്സിൽ ഞാൻ കണ്ട മാലാഖ



ഡോ. സുധ കെ കെ

നല്ല മഴ. മഴ കാണാനെന്നും സുഖമാണ്, അമൃത ഓർത്തു. പ്രകൃതിയുടെ മിശ്രവികാരങ്ങൾ ഒരുമിച്ചൊഴുകുന്ന ഒരു അനുഭവം.... ആരുടേയെല്ലാമോ ദു:ഖം, ആരുടേയെല്ലാമോ നഷ്ടപ്രണയം, ചിലരുടെയെങ്കിലും ആനന്ദത്തിൻറെ കണ്ണീർ അങ്ങനെയെല്ലാറ്റിനേയും സ്വന്തം ആത്മാവിലേക്കാവാഹിച്ച് ആകാശം ഭൂമിയിലേക്ക് പ്രവാഹമാക്കി ഒഴുക്കുകയാണെന്നു തോന്നും ....ഇവിടെ മഴയുടെ മുഖം ഇങ്ങനെയെങ്കിൽ, നാട്ടിൽ കുറച്ച് വ്യത്യസ്തമായാണ് മഴയുടെ ചിരിക്കുന്ന മുഖം കാണപ്പെടുന്നത്. ചരൽ മണ്ണിൻറെ ഗന്ധവും വിടർന്നും വാടിയും നില്ക്കുന്ന പൂക്കളുടെ മണമും, ഗ്രാമത്തെ വീടുകളിൽ നിന്നും പുറത്തുവരുന്ന മഴക്കാലത്തെ മട്ടയരിക്കഞ്ഞിയുടെ സുഖകരമായ മണവും, വേകുന്ന കപ്പയുടെയും വെളിച്ചെണ്ണയുടേയും മണവും ചേർന്ന് മഴയുടെ വരവിന് എതിരേല്പോതുന്ന പോലെ ത്തോന്നും...

ഫൂഡ് കോർട്ട്കളിൽ നിന്നൂറുന്ന കൃത്രിമസ്വാദുകളുടെ ദ്വീപിൽ നിന്ന് പാടത്ത് വിളയുന്ന കിഴങ്ങുകളുടെയും, ജൈവികവിളവുകളുടെയും പ്രകൃതിസൗന്ദര്യത്തിൻറെയും വിശാലഭൂമിയിലെത്തിപ്പെട്ട അനുഭവമാണ് ഓരോ തവണയും നാട്ടിലെ നെല്പാടങ്ങളുടെ വരമ്പുകളിലൂടെ നടക്കുമ്പോൾ അമൃതക്ക് ..നഗരത്തിലെ തിരക്കു പിടിച്ച ദിവസങ്ങളിൽ നിന്നുമൊരൊളിച്ചോട്ടം... അതാണ് നാട്ടിലേക്കുള്ള സന്ദർശനങ്ങൾ...തികച്ചും വ്യക്തിഗതമായ ഇടപാടുകൾ, തിരക്കില്ലാത്ത, ധൃതി നടിക്കാത്ത പെരുമാറ്റം, സ്വന്തം കാര്യങ്ങൾക്കിടയിലും വേണ്ടപ്പെട്ടവരുടേയും, അയല്ക്കാരുടേയും കാര്യങ്ങൾ അന്വേഷിക്കാനുള്ള മാനുഷികമായ നന്മ ... ഇതൊന്നും ഇനിയും പാടെ തുടയ്ക്കപ്പെടാത്ത ഒരു സമൂഹം... അത് നമ്മുടെ ഗ്രാമങ്ങളിലേ ഉള്ളൂ... അവളോർത്തു.. പച്ചപ്പ് നിറഞ്ഞുനില്ക്കുന്ന ഭൂമിയെപ്പോലെ സ്നേഹത്തിൻറെ പച്ചപ്പ് മങ്ങീട്ടില്ലാത്ത മനസ്സുകൾ... അടുത്ത വീട്ടിൽ താമസിക്കുന്നതാരെന്നറിയാത്ത നഗരജീവിതം... അടുത്ത വീട്ടിലെ കുട്ടിക്കിഷ്ടമാണെന്നറിഞ്ഞ് അവിയലുണ്ടാക്കുമ്പോൾ കുറച്ചധികമുണ്ടാക്കുന്ന ഗ്രാമം.... സഹജീവികളേ ജീവിതത്തിൻറെ ഭാഗമാക്കുന്ന ജീവിതാദർശം....അതിനേക്കാൾ വലുതായെന്താണുള്ളത് ....

വിവാഹശേഷം നഗരത്തിലേക്ക് പറിച്ചുനടപ്പെട്ട ജീവിതം, അമൃതയ്ക്ക് ആദ്യം നല്ല കൗതുകമായിരുന്നു.. വിദേശത്തും കുറച്ചു കാലം കഴിഞ്ഞു.. . കയ്പ്പുള്ള അനുഭവങ്ങളൊന്നുംതന്നെയില്ലതാനും. കുടുംബവുമായി വിദേശത്ത് കഴിഞ്ഞ നാളുകളിൽ നല്ല അനുഭവങ്ങളായിരുന്നു കൂടുതലും. വളരെ കരുതലോടെയും സ്നേഹത്തോടെയും ഇടപഴകുന്ന സഹപ്രവർത്തകർ, അറിയാവുന്ന ചുരുക്കം പരിചയക്കാരെല്ലാരും സ്നേഹാദരങ്ങളോടെയാണ് പെരുമാറിയിരുന്നത്...... എങ്കിലും അതിലൊരു അപൂർണ്ണത അവൾക്കനുഭവപ്പെട്ടു...നാടിൻറെ ഓർമ്മകൾ മനസ്സിൽ തിരതല്ലവേ അവൾക്ക് നാട്ടിലെത്താൻ ധൃതിയായി. അവളറിയാതെ ചുണ്ടിലൊരു പുഞ്ചിരി തെളിഞ്ഞു.....

അന്ന് ഓട്ടൊ ടാക്സി ഡ്രൈവർമാർ എല്ലാം സ! ട്രൈക്കിലായിരുന്നു. അവളതറിഞ്ഞത് വളരെ വൈകിയായിരുന്നു. ഓല, ഊബർ ഒന്നും കിട്ടാതെ വന്നപ്പോൾ പെട്ടെന്നവളോർത്തു... രാവിലെ പത്രത്തിലുണ്ടായിരുന്നല്ലോ...ഇപ്പോളെന്താ, വഴി...? കുഴഞ്ഞല്ലൊ ഭഗവാനേ.... ഭർത്താവ് ഒരാഴ്ചത്തെ ഔദ്യോഗികയാത്രക്കും മക്കൾ രണ്ടുപേരും സ്കൂൾ എക്സ്കർഷന് ചിക്കമഗളൂർക്കും പോകുമ്പോൾ രണ്ടുമൂന്നു ദിവസം ലീവെടുത്ത് വീട്ടിൽ പോയാലോന്ന് ആലോചിച്ച് അവസാനനിമിഷം വരെ തീരുമാനിക്കാതെ രണ്ടു ദിവസം മുമ്പാണ് ബസ്സിൽ ടിക്കറ്റ് എടുത്തത്. ഇൻറർ സ്റ്റേറ്റ് ബസ്

സ്റ്റാൻറ് വരെ ബസിൽ പോകാനുള്ള സമയമുണ്ടോ... അവൾ വാച്ചിലേക്ക് നോക്കി...ഒരു മണിക്കൂർ സമയമുണ്ട്....അവൾ വീട് പൂട്ടി ബാഗെടുത്ത് നടക്കാൻ തുടങ്ങി.. ധൃതിവെച്ച് മഴയത്ത് നടക്കുമ്പോൾ, 'സ്വസ്ഥമായി മഴ കാണുന്ന സുഖമൊന്നുമീ നടത്തത്തിലില്ല...' അവൾ സ്വയം പരിഹസിച്ചു...

ബസ്സിൽ കയറിയപ്പോൾ വല്ലാത്തൊരു ഗൃഹാതുരത്വം അവളിലുണർന്നു... കോളേജ് കാലത്ത് തൻറെ ഗ്രാമത്തിൽ നിന്ന് വഴിയോരക്കാഴ്ചകൾ കണ്ട് കോളേജ് എത്തുമ്പോൾ, ഈ യാത്ര ഇനിയും കുറച്ച് കൂടി നീണ്ട യാത്രയായിരുന്നെങ്കിലെന്ന് എത്ര തവണ താനോർത്തിരിക്കുന്നു... വഴിയിലെ തണൽ മരങ്ങളും കന്നുകാലികൾ മേയുന്ന പുല്ത്തകിടുകളും, ഇടക്ക് കയറി വരുന്ന വയ്ക്കോൽ വണ്ടികളും, പാടവരമ്പിലൂടെത്തുള്ളിവരുന്ന വെളിച്ചപ്പാടുമെല്ലാം.... എത്ര ജൈവികവും ആസ്വാദ്യവുമായിരുന്നു, ആ കാഴ്ചകൾ... ഇവിടെ വെറും കോൺക്രീറ്റ് കാടുകൾ വാഹനങ്ങളുടെ തിരക്കു കാരണം പുഴു പോലെ അരിച്ചു നീങ്ങുന്ന വണ്ടികൾ....

'ടിക്കറ്റ്...ടിക്കറ്റ്.' കണ്ടക്ടർ വന്നു.....കൂടെ കാതിനെയും മനസ്സിനേയും ഒരുപോലെ പരിതപിപ്പിക്കുന്ന ആംബുലൻസ് സൈറനും..... വല്ലാത്ത അവസ്ഥയിലായി അവളുടെ മനസ്സ്.. ആരാണാവോ.. എന്തായിരിക്കും പ്രശ്നം? ഈ തിരക്ക് താണ്ടി അവർ ആശുപത്രി എത്തുമോ...? അവൾ മനസ്സാലെ പ്രാർത്ഥിച്ചു..ഇവരെങ്ങനെയെങ്കിലും ഈ തിരക്ക് കടന്ന് ആശുപത്രിയെത്തണേ...

'ഏൻ രീ നാനു മെസേജ് കളസി; യാരു രെസ്പോണ്ട് മാട്ത്താനെ ഇല്ല..' ഒരു സ്ത്രീ ശബ്ദം... കുറ്ച്ചുച്ചത്തിൽ തന്നെ..
ഇവർക്കൊക്കെ ഇതെന്തിൻറെ കേടാ... പൊതുസ്ഥലത്ത് വച്ച്... സമൂഹജീവികളാണെങ്കിലും മനുഷ്യരിൽ പലർക്കും സിവിക് സെൻസ് എന്നൊരു സാധനം തൊട്ടുതീണ്ടീട്ടില്ല. അവൾ ചിറി കോട്ടി മനസ്സിലോർത്തു....
'..... ഇഷ്ടു ഇർ രെസ്പോസിബ്ളാഗി മാത്താട് ബേഡ്രി...' മനുഷ്യപ്രാണനിഗേ ഇഷ്ടൊന്തുകൂട് ബെലെ ഇല്വാ' (ഇത്ര ഉത്തരവാദിത്തമില്ലാതെ സംസാരിക്കരുത്, മനുഷ്യജീവന്ന് ഇത്ര വില പോലുമില്ലേ?) അവർ സംസാരിക്കുന്നത് അല്പം ഗുരുതരമായ എന്തോ ആണെന്ന് തോന്നുന്നു. കാര്യമെന്തെന്നറിയാതെ, താനല്ലേ ഇപ്പോൾ സ്വയം കേറിയങ്ങ് വിധിയെഴുതിയത്...അവൾക്ക് ജാള്യത തോന്നി. എന്നാലും കുറച്ചു ശബ്ദം താഴ്ത്തി സംസാരിക്കുന്നതിൽ തെറ്റില്ലല്ലോ... അവൾ സ്വയം ന്യായീകരിക്കാൻ ശ്രമിച്ചു....

അടുത്തടുത്തു വരുന്ന ആംബുലൻസ് ശബ്ദം മനസ്സിനെ വല്ലാതെ മഥിച്ചുകൊണ്ടിരുന്നു....അവൾ ജന്നലിലൂടെ പുറത്തേക്ക് നോക്കി. ലൈവ് അംബുലൻസ് ആണ്. അകത്തിരിക്കുന്ന ആളുകളുടെ മാനസികാവസ്ഥയെക്കുറിച്ചാലോചിച്ചു, അമൃത... എത്ര അസഹ്യമാണാ അവസ്ഥ... പ്രിയപ്പെട്ട ആരുടെയോ ഗുരുതരമായ രോഗാവസ്ഥയിൽ മുന്നോട്ടും പിന്നോട്ടും പോകാനാവാത്ത, പ്രത്യാഘാതങ്ങൾ എന്താവുമെന്ന് ചിന്തിക്കാനോ, തടുക്കാനോ ആവാത്ത അവസ്ഥ... ദൈവമേ.....

'....സ്വല്പ സൈഡ് കൊഡ്രീ,.....' ഒരു സ്വപ്നത്തിൽ നിന്നെന്നോണം ആ വാക്കുകൾ കേട്ട് അമൃത ആ വശത്തേക്ക് നോക്കി.. ബസ് നിമിഷങ്ങളായി അവിടെ നില്പാണ്... ആംബുലൻസിൻറെ മുൻ സീറ്റിൽ നിന്നുമിറങ്ങി ഒരാൾ റോഡിലെ വാഹനങ്ങൾക്കിടയിൽ അല്പം ഇടമുണ്ടാക്കാൻ തത്രപ്പെടുന്നത് കണ്ട് മനസ്സ് വിങ്ങി... എന്തൊരർത്ഥശൂന്യമായ ജീവിതമാണ് നമ്മുടേത്... ജീവന് വേണ്ടി പോരാടുന്ന ഒരാളേ തക്കസമയത്ത് വൈദ്യസഹായം നല്കി രക്ഷിക്കാൻ പോലുമാകാത്ത നഗരസാഹചര്യം.....കഷ്ടം...അവൾക്ക് ആത്മനിന്ദ തോന്നി..

'.....ഇല്ലേ, രീ നാനു ലൊക്കെഷൻ കളസിദീനി.. നോഡി.. വിധാൻ സൗധ പക്ക..., ഹത്തു നിമിഷക്ക് ഹെച്ചായ്ത്തു ഇവാഗ...നീവു ഒന്ദ് ചൂര് നോഡി, തത്ക്ഷണ യാരെനു കളസി..ആംബുലൻസ് കംപ്ലീറ്റാഗി സ്റ്റക്ക് ആഗിദെ.. അവരിഗ്യാവ ആസ്പത്രി ഹോഗ്ബേക്കോ, ഏനു സമസ്യെനോ..സ്വല്പ ബേഗ കളസി....' (ഇവിടേത്തന്നെ, വിധാനസൗധക്കടുത്ത്, ഞാൻ ലൊക്കേഷൻ അയച്ചിട്ടുണ്ട്, നോക്കൂ, പത്ത് മിനിറ്റായി ഇപ്പോൾ, ഒന്ന് പെട്ടെന്ന് ആരെയെങ്കിലും അയയ്ക്കൂ, അവർക്ക് എതാശുപത്രിക്കാണോ പോകേണ്ടത്, എന്ത് പ്രശ്നമോ എന്തൊ..ഒന്ന് വേഗം ആളെ അയയ്ക്കൂ..'

അമൃത ഞെട്ടി....
വാഹനങ്ങൾക്കിടയിൽ കുടുങ്ങിപ്പോയ ഈ ആംബു

ലൻസിൻറെ തടസ്സം നീക്കാനാണ് അവർ പാടുപെടുന്നത്..താനെത്രമാത്രം അവരെ മനസാ പരിഹസിച്ചു.... കഷ്ടം... ആരായിരിക്കും ആ സ്ത്രീ? ആരെയാണവർ സഹായത്തിന് വിളിക്കുന്നത് .....? ഉയർന്ന ഗവണ്മെൻറ് ഉദ്യോഗത്തിലായിരിക്കും. അവർക്കല്ലെ ഇത്രയും അധികാരത്തോടെ സംസാരിക്കാനും, ആജ്ഞാപിക്കാനുമൊക്കെ കഴിയൂ...

നിമിഷങ്ങൾക്കകം രണ്ടുമൂന്ന് ട്രാഫിക് പോലീസുകാർ അവിടെയെത്തി, മുന്നിലുള്ള വാഹനങ്ങളേ വശങ്ങളിലേക്കുമാറ്റി..., ചില വാഹനങ്ങളേ പുറകോട്ടും. അങ്ങനെ പത്ത് മിനിറ്റ് ഗത്യന്തരമില്ലാതെ നിന്ന ആ ആംബുലൻസ് സൈറൻ മുഴക്കിക്കൊണ്ട് മുന്നോട്ടു പാഞ്ഞു... അകത്തുള്ള ബന്ധുക്കളേപ്പോലേ തന്നെ ചുറ്റുമുള്ളവരുടെ മനസ്സും ആശ്വാസമടഞ്ഞിരിക്കണം.... അവളോർത്തു....

അവരാരായിരിക്കും... അവൾക്ക് ആകാംക്ഷ അടക്കാനായില്ല.....എല്ലാ സമയത്തും ഇങ്ങനെ വല്ല ഉയർന്ന ജോലികളിലുള്ളവരാരെങ്കിലും വന്നുപെടുമോ, കുടുങ്ങിപ്പോകുന്ന ആംബുലൻസ് കളെ തടസ്സം നീക്കി ആശുപത്രിയിലെത്തിക്കാൻ....

താൻ വണ്ടിയോടിക്കുമ്പോൾ എത്ര തവണ ഇത്തരം ആംബുലൻസുകൾ വഴിമുട്ടിനില്ക്കുന്നത് കണ്ടിരിക്കുന്നു, മനസ്സ് വിങ്ങുമ്പോഴും ഒതുങ്ങി നില്ക്കാനും പ്രാർത്ഥിക്കാനും മാത്രമേ കഴിയാറുള്ളു..... അത്തരം സാഹചര്യങ്ങളിൽ ഇവരെ സഹായത്തിന് വിളിക്കാമോന്ന് ചോദിക്കണം. ഇവർ വിളിച്ചുപറഞ്ഞാൽ ഉടൻ ഒരു പരിഹാരം കിട്ടുമെങ്കിൽ എത്ര പേർക്ക് സമയത്ത് വേണ്ട ചികിത്സ കിട്ടി, എത്ര പേരുടെ ജീവൻ രക്ഷപ്പെടും....
ആലോചനയിൽ മുഴുകി എത്ര നേരം പോയെന്നറിയില്ല, ബസ് സ്റ്റാൻറെത്തിയതറിഞ്ഞില്ല... ബാഗെടുത്ത് ഇറങ്ങുമ്പോൾ ഒരു മാലാഖയെപ്പോലെ നി:സ്വാർത്ഥമായി, സമയത്ത് പ്രവർത്തിച്ച് ആതുരനായ ഒരു രോഗിക്കുതകിയ ആ വനിതയെക്കണ്ട് അവരെ അനുമോദിക്കാനും അവരുടെ ഫോൺ നമ്പർ വാങ്ങാനും വേണ്ടി അമൃത ധൃതി വെച്ചോടി. ബസ്സിനുള്ളിലേത്തിരക്കിൽ അതിനാകുമായിരുന്നില്ല....

'നമസ്കാര രീ....നീവു പോലീസാ?' അമൃത അവരുടെ അടുത്തെക്കോടി....ഒരു നറുപുഞ്ചിരിയോടെ അവർ തിരിച്ച് അഭിവാദനമോതി.
അവരോട് സംസാരിക്കവേ അമൃതക്ക് ആശ്ചര്യമടക്കാനായില്ല.. അവർ അടുത്തുള്ള ഒരു ഗവണ്മെൻറ് സ്ഥാപനത്തിൽഒരു എൽ. ഡി. ക്ലാർക്കാണ്. എന്നും ഈ സമയത്തല്ലെങ്കിലും, ബി.എം.ടി.സി ബസ്സിലാണ് വീട്ടിലേക്കുള്ള യാത്ര. ആ സമയങ്ങളിൽ ഇത്തരം സംഭവങ്ങൾ കാണുകയാണെങ്കിൽ ഉടനെ പോലീസ് കണ്ട്രോൾ റൂമിലേക്ക് വിളിക്കുമത്രെ. അവർ ഉടനെ വേണ്ട നടപടിയെടുക്കുമത്രെ.. നൂറാണ് നമ്പർ... അമൃത അന്ധം വിട്ടുനിന്നുപോയി.... എത്രപേർക്ക് ഇതു തോന്നി...'ഞാൻ ബാധിക്കപ്പെട്ടിട്ടില്ലെങ്കിൽ, ഞാനെന്തിനെന്തെങ്കിലും ചെയ്യണം...' ഇതല്ലേ നമ്മിൽ പലരും ചിന്തിക്കുന്നത്? അവർ പോലീസിലുമല്ല, ഉയർന്ന തസ്തികയിലുള്ള ഓഫീസറുമല്ല... നമ്മെപ്പോലെ ഒരു സാധാരണക്കാരി.... അവരെ എന്താണ് നമ്മിൽ നിന്നും വ്യത്യസ്തയാക്കുന്നത്....? അമൃത ആലോചിച്ചു... അവരുടെ ആർദ്രമായ മനസ്സ്....കൈയും കെട്ടി നോക്കി നില്ക്കാതെ എന്തെങ്കിലും ചെയ്യാനുള്ള ആഗ്രഹവും സന്നദ്ധതയും....

എത്ര മുൻധാരണകളും, മുൻവിധികളുമായിരുന്നു തനിക്ക്..... അവർ സംസാരിച്ചു തുടങ്ങുമ്പോഴേ... സിവിക് സെൻസ് ഇല്ലെന്ന് താൻ വിധിയെഴുതി... അവർ പോലീസുകാരോടാണ് സംസാരിക്കുന്നതെന്ന് മനസ്സിലായില്ലെങ്കിലും, ആർക്കെല്ലാമോ താനിരിക്കുന്ന സ്ഥലത്ത് നിന്നും നിർദ്ദേശങ്ങൾ നല്കാൻ പ്രാപ്തിയുള്ള ഏതൊ ഉയർന്ന ഉദ്യോഗസ്ഥയാണെന്നു സ്വയം തീരുമാനിച്ചു... താൻ വല്ലാതെ ചെറുതാകുന്നതായിത്തോന്നി അമൃതക്ക്.

അത്ര വലിയ ഉദ്യോഗസ്ഥരൊക്കെ ഇങ്ങനെ ബസ്സിൽ സഞ്ചരിക്കുമോ.. എന്ന്മാത്രം എന്തുകൊണ്ടോ തോന്നിയില്ല... തൻറെ തന്നെ സഹപ്രവർത്തകർ ഡീൻ, റീഡർ ഗ്രേഡിലുള്ളവർ, സ!!ൈ!!ക്കിളിലും ബസ്സിലും വരുന്നത് കാണാറുണ്ട്.. പരിസരമലിനീകരണത്തിൻറെ സകലമാന വശങ്ങളും വിശ്ലേഷണം ചെയ്യുന്ന ശാസ്ത്രജ്ഞന്മാരായ അവർ, നമ്മെക്കൊണ്ടാവുന്നതുപോലെ അത് കുറക്കണമെന്ന് വിദ്യാർത്ഥികളെ ഉപദേശിക്കുമ്പോൾ, അത് സ്വയം ചെയ്തുകാണിക്കാൻ സന്നദ്ധരാവുന്നല്ലോ.. എന്നോർത്ത് സ്റ്റാഫ് റൂമിൽ അവരെ താൻ അനുമോദിച്ചുസംസാരിക്കാറുള്ളതോർത്തു അമൃത... പല പ്രായോഗികകാരണങ്ങളാൽ തനിക്കത് കഴിയാതെ പോകുന്നതും പശ്ചാത്താപത്തോടെ

അവളോർക്കാറുണ്ട്....
ബസ് സ്റ്റാൻറിലിറങ്ങി ഇൻറർസ്റ്റേറ്റ് ബസ് ടെർമിനലിലേക്ക് നടക്കുമ്പോൾ, അവളോർത്തു.... എത്ര സരളമായ ജീവിതപാഠങ്ങളാണ് ഇന്നത്തെ ഒരു വൈകുന്നേരം തനിക്ക് കരുതിവച്ചിരുന്നത്... നഗരത്തിൽ നന്മയില്ലെന്ന തൻറെ മുൻവിധി എത്ര ക്ഷുദ്രമായിരുന്നു.. 'നമുക്കെന്തു ചെയ്യാൻ കഴിയും...?' എന്ന് നാം സൗകര്യപൂർവ്വം കൈമലർത്തുന്ന എത്രയെത്ര സാഹചര്യങ്ങളെ നാം വിചാരിച്ചാൽ മാറ്റാൻ കഴിയും.., മറ്റുള്ളവരെ സഹായിക്കാനാകും...

ലോകത്തെല്ലായിടത്തും നന്മയും തിന്മയുമുണ്ട്. സാഹചര്യങ്ങളാണ് പലരേയും നന്മയുടെ പാതയിൽ നിന്നും തിന്മയുടെ പാതയിലേക്കു തിരിച്ചുവിടുന്നത്. തിരിച്ചും സംഭവിക്കാം, ചുരുക്കം ചിലരുടെ ജീവിതത്തിലെങ്കിലും.....

താൻ കണ്ട ആ ആംബുലൻസിലെ രോഗി ആശുപത്രിയെത്തി ചികിത്സ കിട്ടി ജീവിതത്തിലേക്ക് തിരിച്ചുവന്നുവോ എന്ന് നാമറിയാൻ പോകുന്നില്ല, പക്ഷെ, ചെയ്യേണ്ടത് ചെയ്യേണ്ടസമയത്ത് ചെയ്യാതെ ഒരു ജീവൻ നഷ്ടപ്പെടുത്തുകയാണെങ്കിൽ അതിൻറെ കുറ്റബോധം ഈ സമൂഹത്തിലെ അംഗങ്ങളായ നമ്മൾക്കുണ്ടാവണ്ടെ..ആ കുറ്റബോധം നമ്മെ വേട്ടയാടാതിരിക്കാൻ നാം ചെയ്യേണ്ടത് സമയത്ത് ചെയ്തുകാണിച്ച ആ മാലാഖയേ ഓർത്തുകൊണ്ട് അമൃത തൻറെ ബസ്സ് നില്ക്കുന്ന പ്ലാട്ഫോമിലേക്ക് നടന്നു...... അവൾ നന്മയുടെ പറുദീസയായിക്കാണുന്ന അവളുടെ നാട്ടിലെത്താൻ.......

**രാജ്യപര്യടനത്തിനിറങ്ങുന്ന ഒരു പുസ്തകം :**

# 'അസമിന്റെ വീരഹൃദയം ലാചിത് ബൊർഫുകൻ'

രാജ്യപര്യടനത്തിനിറങ്ങുന്ന ഒരു പുസ്തകം: ''അസമിന്റെ വീരഹൃദയം ലാചിത് ബൊർഫുകൻ''

അസമിന്റെ വീരനായകനായ ലാചിത് ബൊർഫുകനെപ്പറ്റി അരൂപ് കുമാർ ദത്ത രചിച്ച ''ബ്രേവ് ഹാർട്ട് ഓഫ് അസം ലാചിത് ബൊർഫുകൻ'' എന്ന ഇംഗ്ലീഷ് പുസ്തകത്തിന്റെ ഇരുപത്തിമൂന്ന് ഇന്ത്യൻ ഭാഷകളിലുള്ള വിവർത്തനങ്ങയുടെ പ്രകാശനം ഗൗഹാട്ടിയിൽ ഞായറാഴ്ച നടന്ന ചടങ്ങിൽ വെച്ച് കേന്ദ്ര ആഭ്യന്തര മന്ത്രി അമിത് ഷാ നിർവഹിച്ചു. പത്തനംതിട്ട ഏനാദിമംഗലം സ്വദേശിയും ബാംഗ്ലൂർ മലയാളിയുമായ എസ്. സലിംകുമാർ ആണ് മലയാള പരിഭാഷ നിർവഹിച്ചത്. അസം മുഖ്യമന്ത്രി ഹിമന്ത ബിശ്വ ശർമ്മ, വിദ്യാഭ്യാസമന്ത്രി രണോജ് പെഗു എന്നിവരും മറ്റു പ്രമുഖരും പങ്കെടുത്ത ചടങ്ങിൽ പുസ്തകത്തിന്റെ എല്ലാ ഭാഷകളിലെയും വിവർത്തകരെയും പരമ്പരാഗത ആസാമി തൊപ്പിയും ഷാളും അണിയിച്ച് ആദരിച്ചു. പബ്ലിക്കേഷൻ ബോർഡ് ആസാം ആണ് 23 ഭാഷകളിലും പുസ്തകം പ്രസിദ്ധീകരിച്ചിരിക്കുന്നത്. ഗ്രന്ഥകാരനായ അരൂപ് കുമാർ ദത്തയെയും എല്ലാ ഭാഷകളിലെയും വിവർത്തകരെയും സംസ്ഥാന അതിഥികളായി ചടങ്ങിൽ ആദരിച്ചു.

ഇന്ത്യൻ ഭാഷകളിൽ ആദ്യമായാണ് ഒരേ പുസ്തത്തിന്റെ ഇത്രയേറെ വിവർത്തനപ്പതിപ്പുകൾ ഒന്നിച്ചു പ്രകാശനം ചെയ്യുന്നത്. ഏതെങ്കിലും സംസ്ഥാനത്ത് ഇത്ര വിപുലമായി നടത്തപ്പെടുന്ന ആദ്യത്തെ പുസ്തകപ്രകാശനമാണിത്. വിവർത്തനങ്ങൾ എഡിറ്റു ചെയ്യുന്നതിന്അ അതതു ഭാഷകളിൽ നിന്നായി 23 എഡിർമാരെയും നിയോഗിച്ചിരുന്നു. മുഖ്യമന്ത്രിയുടെ നേരിട്ടുള്ള നിയന്ത്രണത്തിലുള്ള ''പ്രൊജക്റ്റ് ബൊർഫുകൻ'' എന്ന പേരിലുള്ള പുസ്തകപ്രകാശനപദ്ധതിയുടെ സംയോജനം നിർവഹിച്ചത് അസമി കവിയും സിനിമാ നിരൂപകയുമായ അപരാജിതാ പൂജാരി ആയിരുന്നു.

ഗൗഹാട്ടി നഗരത്തെ ഇളക്കി മറിക്കുന്ന വിധത്തിലുള്ള പ്രചാരണമാണ് സർക്കാർ ഇതിനു നൽകിയത്. നഗരത്തിലെമ്പാടും ലാചിത് ബൊർഫുകന്റെയും അദ്ദേഹത്തെപ്പറ്റിയുള്ള എല്ലാ ഭാഷകളിലും ഉള്ള പുസ്തകങ്ങളുടെ കവർ പേജുകളുടെയും ചിത്രങ്ങളുള്ള ഫ്ളക്സ്ബോർഡുകളും ഹോർഡിങ്ങുകളും സ്ഥാപിച്ചിരുന്നു.

അസമിലെ ശിവജി എന്നറിയപ്പെടുന്ന ലാചിത് ബൊർഫുകനെപ്പറ്റി ചരിത്രകാരന്മാർ മൗനം പാലിച്ചതിനാൽ അദ്ദേഹത്തെപ്പറ്റി രാജ്യത്തിൻറെ മറ്റിടങ്ങളിൽ ഔറംഗസേബിന്റെ കാലത്ത് അസമിൽ ആധിപത്യം സ്ഥാപിക്കുവാൻ ശ്രമിച്ച മുഗൾ സാമ്രാജ്യത്തിന്റെ വികസന സ്വപ്നത്തെ ഇല്ലാതാക്കുകയും മുഗളർക്ക് ഒരിക്കലും പിടിച്ചടക്കുവാൻ സാധിക്കാത്ത വിധത്തിൽസരായ് ഘാട്ട് യുദ്ധത്തിൽ മുഗളരെ പരാജിതരാക്കുകയും വ്യാപകവും സുശക്തുമായ പ്രതിരോധ സംവിധാനം സ്ഥാപിക്കുകയും ചെയ്ത് അസമിന്റെ ചരിത്രത്തിലെ ഏറ്റവും മഹാനായ വീരനായകനായി പരിഗണിക്കപ്പെടുന്ന ലാചിത് ബൊർഫുകൻ ഗറില്ലാ യുദ്ധതന്ത്രങ്ങളുടെ കാര്യത്തിലും കർശനമായ നീതി നിർവഹണത്തിന്റെ കാര്യത്തിലും അതുല്യനായിരുന്നുവെന്നു മാത്രമല്ല മുൻനിരയിൽ നിന്ന് പോർവിളി മുഴക്കി പടയാളികളെ ആവേശഭരിതമാക്കി യുദ്ധം നയിക്കുകയും ചെയ്ത സർവ്വസ!!ൈ!!ന്യാധിപനുമാണ്.. ലാചിത് ബൊർഫുകൻ . അസമിനു മാത്രമല്ല ഇന്ത്യക്കു മൊത്തം സ്വന്തമാണ് എന്ന് കേന്ദ്ര സഹകരണ ആഭ്യന്തര മന്ത്രി അമിത് ഷാ പറഞ്ഞു.

മലയാളത്തിലേക്ക് ഈ പുസ്തകം വിവർത്തവും ചെയ്തിരിക്കുന്നത് ബാംഗ്ലൂർ മലയാളിയായ എസ്

.സലിംകുമാർ ആണ്. ആകാശവാണിയിലെ സംസ്കൃത വാർത്തയിലൂടെ പ്രസിദ്ധനായ ബാലദേവാനന്ദ സാഗർ ആണ് സംസ്കൃത വിവർത്തനം നിർവ്വഹിച്ചിരിക്കുന്നത്. ജ്ഞാൻപ്രകാശ് ടേക് ചന്ദാനി, സുന്ദർദാസ് വി ഗോഹരാനി (സിന്ധി), പ്രദീപ് കുമാർ (ഹിന്ദി), വാഹേങ്ബാം കുമാരി ചാനു (മണിപ്പൂരി), രാജേശ്വർ സിംഹ് രാജു (ഡോഗ്രി), മുഞ്ജിലൂരികൃഷ്ണകുമാരി (തെലുങ്ക്), സുരേൻ താലൂക്ദാർ (അസമിയ), ലാൽചന്ദ് സാരേൻ (സന്താളി), ദേവായൻ ഭാദുരി (ബംഗാളി), ഹർകമൽപ്രീത്സിംഹ് (പഞ്ചാബി), ആർ. എസ് .ഭാസ്കർ (കൊങ്കണി), കണ്ണയ്യൻ ദക്ഷിണാമൂർത്തി (തമിഴ്), ഡോ.കെ. ശിവലിംഗപ്പ ഹഡിഹലു , വീരേന്ദ്ര രാവിഹാൾ (കന്നഡ), ഡോ. കെ. ബിന്ദുമാധവ് കുൽക്കർണി (മറാഠി) വിജയ്ദേവ് ഝാ, സഞ്ജയ് ഝാ( മൈഥിലി) ഡോ. ഖഗേൻ ശർമ്മ (നേപാളി), സുഭാഷ് ചന്ദ്ര സത്പതി (ഒറിയ), സ്വപ്നപ്രഭ ചെനാരി (ബോഡോ), മിർസ അബി ബേഗ് (ഉർദു), നിസാർ ആസം (കശ്മീരി), വിനോദ് പട്ടേൽ (ഗുജറാത്തി), ദീൻ ദയാൽ ശർമ്മ (രാജസ്ഥാനി), ഫുകൻ ചന്ദ്ര ബസുമത് എന്നിവരാണ് മറ്റു വിവർത്തകർ.

പുസ്തകങ്ങളുടെ സംസ്ഥാനതലത്തിലുള്ള പ്രകാശനവും വിതരണവും അതതു സംസ്ഥാനസർക്കാരുകളുമായി സഹകരിച്ചു നടത്തുമെന്ന് മുഖ്യമന്ത്രി ഹിമന്ത് ബിശ്വ ശർമ്മ ചടങ്ങിൽ അറിയിച്ചു.



കവിത

# ഒടുവിലത്തെത്താൾ



നിഥിൻകുമാർ ജെ പത്തനാപുരം

എനിക്കായ് ഒരു താളുണ്ട്.
ഒരാളുടെയും ശ്വാസം വീഴാത്ത,
വിരലുകൾ പതിയാത്ത താള്.
ഒരാളും ഒരിക്കൽപോലും
നോക്കാതെ
പഴകിത്തുടങ്ങിയ
ഒടുവിലത്തെ താള്.
ധൂളി നിറഞ്ഞ,
ലൂത വലയം തീർത്ത,
ചിതലുകൾ ജഠരം
നിറച്ചു തുടങ്ങിയ
പുസ്തകമിന്ന്,
മച്ചിന്റെയെതോ കോണിൽ
ചണച്ചാക്കിന്റെ
ചൂടിലും
കുളിരിലും മരിച്ചു
ജീവിക്കുന്നുണ്ട്.

ദശലക്ഷം പഴകിയ,
ദുർഗന്ധം വമിക്കുന്ന
അക്ഷരങ്ങൾക്കിടയിൽ നിന്നും
മഷിപുരളാത്തയെന്റെ
താളിന്നും
തേങ്ങുന്നുണ്ടാകാം.
ആരും തഴുകാതെ പോയ
നൊമ്പരമുണ്ടാകാം.
ഏകനായി കാലങ്ങൾ
ഉന്തിനീക്കിയ
നൊമ്പരയലകൾ
ഉയരുന്നുണ്ടാകാം.
ഇന്നുമാരെയോ കൊതിയോടെ
കാത്തിരിക്കുന്നുണ്ടാകാം.
തൂവെള്ള കടലാസ്സിൽ
അക്ഷരങ്ങൾ കോറുന്ന
തൂലികയെ
കിനാവുകാണുന്നുണ്ടാകാം.
ഒടുവിലത്തെ താളെന്ന മുദ്രണം
ചാർത്തപ്പെട്ടതിനാലാവാം,
വാക്കുകൾ ചേർക്കപ്പെടാതെ
ഒഴിവാക്കപ്പെട്ടത്.

ഒരാൾ
ഒരിക്കൽ തേടി വരുമെന്ന്
നിനയ്ക്കുന്നുണ്ടാകാം.
ഒരു തൂവലിന്റെ സ്പർശനത്തിൽ
അക്ഷരങ്ങൾ രചിക്കപ്പെടുമെന്ന്
മോഹിക്കുന്നുണ്ടാകാം.
ഒഴിവാക്കപ്പെട്ട
താളിനൊപ്പം
പിന്തള്ളിയ അനേകരിലൊരാൾ
വന്നണയുമെന്ന്
വിശ്വാസിക്കുന്നുണ്ടാകാം.
അക്ഷരങ്ങൾ കൊണ്ടൊരു
കാവ്യം രചിക്കുമെന്ന്
ഓരോ രാവുകളിലും
പകലുകളിലും,
പഴകിയ
അക്ഷരങ്ങളിക്കിടയിൽ
നിന്നുമെന്റെ താള്
കിനാവുകാണുന്നുണ്ടാകാം.

അക്ഷരങ്ങളില്ലാത്ത
താളിനാര് കാവൽ!
വാക്കുകൾ കോറുവാനായി
ചിലരേലും താളിനടുത്തായി
വന്നിരിക്കാം.
ഭംഗിപോരാതെ മടങ്ങിയിരിക്കാം.
എഴുതപ്പെട്ട,പഴകിയ താളുകൾ

# കിളികൾ പറന്നുപോകുന്നയിടം

## പ്രേംരാജ് കെ കെയുടെ ചെറുകഥാസമാഹാരം






ബാംഗ്ലൂർ മലയാളികൾക്കിടയിൽ ശ്രദ്ധേയനായ എഴുത്തുകാരൻ പ്രേംരാജ് കെ കെ തന്റെ അഞ്ചാമത്തെ ചെറുകഥ സമാഹാരം പ്രസിദ്ധീകരിക്കാനൊരുങ്ങുന്നു. മുൻപ് പ്രസിദ്ധീകരിച്ച പുസ്തകങ്ങളെപോലെ 'കിളികൾ പറന്നുപോകുന്നയിടം' എന്ന ചെറുകഥാസമാഹാരവും സ്വയം പ്രസിദ്ധീകരിക്കാൻ ഒരുങ്ങുകയാണ് പ്രേംരാജ് കെ കെ. മുൻപ് പറഞ്ഞ കഥകളിൽ നിന്നും വളരെ വ്യത്യസ്തമായ പ്രമേയങ്ങൾ ഉൾപ്പെടുത്തിക്കൊണ്ടാണ് ഈ ചെറുകഥാ സമാഹാരം അവതരിപ്പിക്കുന്നത്. മനുഷ്യന്റെ മനോവികാരങ്ങൾ വിവിധ തലങ്ങളിലൂടെയും വിവിധ സന്ദർഭങ്ങളിലൂടെയും നമുക്ക് കാട്ടിത്തരുമ്പോൾ സ്നേഹം സഹാനുഭൂതി എന്നീ മനുഷ്യ നന്മകൾ ഒരു തീനാളം പോലെ ജ്വലിക്കുന്നത് ഈ ചെറുകഥാ സമാഹാരത്തിൽ വായനക്കാർക്ക് അനുഭവിച്ചറിയാൻ കഴിയും എന്നതാണ് ഇതിന്റെ ചാരുത. പതിനഞ്ച് ചെറുകഥകൾ അടങ്ങുന്ന 'കിളികൾ പറന്നുപോകുന്നയിടം' എന്ന സമാഹാരം മാർച്ച് 16 ന് ബാംഗളൂരിൽ പ്രകാശനം ചെയ്യപ്പെടുന്നു. നിഗൂഢതയും അപ്രതീക്ഷിതമായ വഴിത്തിരിവും ഇതിലെ കഥകളുടെ പ്രത്യേകതയാണ്. വായനക്കാർ വളരെ പ്രതീക്ഷയോടെയാണ് ഈ പുസ്തകത്തെ കാത്തിരിക്കുന്നത്.